ക്രൈസ്തവ
# കാഹളം
ഡിസംബർ 2013






*സാമൂഹികം*

## വളരുന്ന ആഡംബരം പെരുകുന്ന ആത്മഹത്യ

## ഇമ്മാനുവേൽ

# ക്രൈസ്തവ കാഹളം

ഡിസംബർ 2013
വാല്യം. 74 ലക്കം.12

## ഇതളുകളിൽ






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുററിയിൽ ഒ. ഐ. സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്. ഐ. സി
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി. എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**കവർ & ലേഔട്ട്**
ഫിൻഗ്രാഫ്

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4




# ''സീസണൽ ഗ്രീറ്റിംഗ്സ്''

ക്രിസ്തുമസിന് ആശംസാ കാർഡുകൾ അയയ്ക്കുന്നതും സമ്മാനങ്ങൾ വിതരണം ചെയ്യുന്നതും പരമ്പരാഗതമായ ഒരു പതിവാണ്. വൻകരകൾ വ്യത്യാസമില്ലാതെ, ജാതിമതഭേദമില്ലാതെ മനുഷ്യസമൂഹം ഈ പതിവ് തുടർന്ന് വന്നിരുന്നു. 'ഹാപ്പി ക്രിസ്തുമസ്' എന്ന് സന്തോഷത്തോടെയും ഏകമനസ്സോടെയും നാം പറഞ്ഞിരുന്ന ആ ആശംസാ വാചകത്തിന്റെ സ്ഥാനം ഇന്ന് മറ്റു പല വാചകങ്ങളും കരസ്ഥമാക്കിയിരിക്കുന്നു. അതിലൊന്നാണ് 'സീസണൽ ഗ്രീറ്റിംഗ്സ്'. ചില സ്ഥലങ്ങളിൽ അത് 'ഹാപ്പി ഹോളിഡേയ്സ്' ആണ്. ഈ രണ്ടു വാചകങ്ങളിലും ക്രിസ്തുമസിൽ അവശ്യം ഉണ്ടാകേണ്ട ഒരു യാഥാർത്ഥ്യം ബോധപൂർവ്വമോ  അല്ലാതെയോ ഒഴിവാക്കപ്പെട്ടിരിക്കുന്നു. അത് മറ്റൊന്നുമല്ല, ക്രിസ്തുവാണത്. ക്രിസ്തു കേന്ദ്രീകൃതമല്ലാത്ത ക്രിസ്തുമസ്സും വ്യവസ്ഥിതികളും നമ്മുടെ ജീവിതത്തിൽ നാം അറിയാതെ അധിനിവേശം തുടങ്ങിയിരിക്കുന്നു. ക്രിസ്തുവിനെ മാറ്റിനിർത്തി കച്ചവടം പൊടിപൊടിക്കുന്ന ആഘോഷരീതികൾ കൂടുതൽ ശക്തമാകുമ്പോൾ നാം അതിനനുസരിച്ച് ജാഗരൂകരാകേണ്ടതുണ്ട്. ക്രിസ്തു കേന്ദ്രീകൃതമായ ഒരു വ്യവസ്ഥിതി ഇല്ലാതാക്കേണ്ടത് പൈശാചിക ശക്തികളുടെ ആവശ്യമാണ്. സുവിശേഷ ചൈതന്യം ഈ ലോകത്ത് കെട്ടുപോകുവാൻ അവർ എപ്പോഴും പ്രവർത്തനന നിരതരാണ്. എന്നാൽ ഇവിടെ നമുക്കാവശ്യം ബേത്‌ലഹേമിലെ കാലിക്കൂട്ടിലേക്ക് തിടുക്കത്തിൽ പോയ ഇടയന്മാരുടെ മനോഭാവമാണ്. പിള്ളക്കച്ചയിൽ പൊതിയപ്പെട്ട ശിശു, അതായിരുന്നു അവർക്ക് ലഭിച്ച അടയാളം. യേശുവിനെ തേടിയുള്ള അടയാളങ്ങൾ നാമും അന്വേഷിച്ചിറങ്ങിയിരിക്കുന്നു. എന്നാൽ സുഖസൗകര്യങ്ങളുടെയിടയിൽ മെച്ചപ്പെട്ട ഭൗതിക സാഹചര്യങ്ങളുടെ നടുവിൽ, ഇതുപോലെ ഇടയൻമാർക്ക് നൽകപ്പെട്ട ഒരു ലളിതമായ അടയാളത്തിൽ യേശുവിനെ കണ്ടുമുട്ടുവാൻ കഴിയുമെന്ന് വിചാരിക്കുവാൻ നമുക്ക് പ്രയാസമാണ്. അതിനാൽ യേശുവിനെ കുറേ കൂടി മെച്ചപ്പെട്ട ഒരു ജീവിതസാഹചര്യത്തിൽ കാണുവാനാണ് നമുക്ക് താൽപര്യം. അതിനാൽ ദൈവം നമുക്ക് നൽകുന്ന അടയാളങ്ങളിലല്ല നാം സ്വയം സൃഷ്ടിക്കുന്ന അടയാളങ്ങളിൽ ചുറ്റിതിരിയുകയാണ്. ഇവിടെ നാം കണ്ടുമുട്ടുന്നത് പുൽക്കൂട്ടിലെ ഉണ്ണിയേശുവിനെയല്ല. സംരക്ഷിക്കപ്പെടുന്നത് ദൈവിക താൽപര്യങ്ങളല്ല, പിന്നെയോ നമ്മുടെ സ്വാർത്ഥതയാണ്.

ക്രിസ്തുമസിനെ ഒരു സീസണിനപ്പുറവും ഒരു അവധികാലത്തിനപ്പുറവും കാണുവാൻ നമുക്ക് കഴിയാതെ വന്നിരിക്കുന്നു. ഒരു സീസണും, അവധിക്കാലവും ചെലവഴിക്കേണ്ട ഒരുക്കങ്ങളല്ലാതെ മറ്റൊന്നിലും നമുക്ക് താല്പര്യമില്ല. നമ്മുടെ ഇടവകകളിൽ പോലും ഓരോ വിഭാഗവും അവരുടെ താൽപര്യമനുസരിച്ച് ഒരുക്കൾ നടത്തുന്നു. കരോൾ, മനോഹരമായ പുൽക്കൂട്, ക്രിസ്മസ് ട്രീ സമ്മാനപദ്ധതികൾ ഇവയിൽ തീരുന്നു നമ്മുടെ ക്രിസ്തുമസ്. ഇവയെല്ലാം അതിന്റെ വഴിക്ക് നടന്നോട്ടെ. എന്നാൽ നമ്മുടെ ക്രിസ്തുമസ് ഇവയിൽ തീരുവാൻ പാടില്ല ഇവയെല്ലാം ചില അടയാളങ്ങളാണ്. ഇവ നമ്മെ പുൽക്കൂട്ടിലേക്ക് കൂട്ടികൊണ്ടു പോകണം. ഉണ്ണിയേശുവിനെ കണ്ടുമുട്ടണം. മാലാഖമാർ സ്വർഗ്ഗത്തിൽ പ്രഘോഷിച്ച  സന്തോഷത്തിന്റെ സദ്വാർത്ത ലോകത്തോടു പറയുവാൻ നമുക്ക് കഴിയണം.

സ്നേഹത്തോടെ,



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# ഈ ശിശുവിനെ നമുക്ക് സ്നേഹിക്കാം



ഒരിക്കൽക്കൂടി ക്രിസ്തുമസ് സമാഗതമാകുന്നു. അസ്വസ്ഥമായ ഒരു സാഹചര്യത്തിലാണ് ഈ വർഷം ദിവ്യശിശുവിന്റെ ജനനം. യുദ്ധങ്ങൾ, ഭീകരത, ദുരന്തങ്ങൾ, ചിതറിയോടുന്ന ജനതകൾ, ആഭ്യന്തര കലഹങ്ങൾ, വളരുന്ന വർഗ്ഗീയത, സ്വന്തം മണ്ണിൽ പിടിച്ചു നിൽക്കുവാൻ തത്രപ്പെടുന്നതിന്റെ ആകുലത, വർദ്ധിച്ചുവരുന്ന അഴിമതി, കുട്ടികളുടെ മേൽ കാട്ടുന്ന ക്രൂരത. തികച്ചും അസ്വസ്ഥമാണ് നമ്മുടെ മനസ്സ്. ഇടിനിടയിലേക്കാണ് ലോകത്തിന്റെ രക്ഷകൻ ഒരു ശിശുവായി പിറക്കുന്നത്. ഏതു ദുഃഖത്തിന്റെയും അസ്വസ്ഥതകളുടെയും നടുവിൽ കുഞ്ഞുങ്ങൾ നമുക്ക് സന്തോഷമാണ് നൽകുന്നത്. നമുക്കതിനെ സ്നേഹിക്കുവാൻ കഴിയും. ഈ ദിവ്യശിശുവിനെ നമുക്ക് സ്നേഹിക്കുവാൻ കഴിഞ്ഞാൽ സമാധാനത്തിന്റെയും സന്തോഷത്തിന്റയും പ്രകാശമായിരിക്കും നമ്മിലേക്ക് ഒഴുകുന്നത്.

പക്ഷേ ഈ ശിശുവിന് പിറക്കുവാൻ നമുക്കൊരിടം നൽകുവാൻ കഴിയുമോ? സത്രത്തിൽ ഒരിടം തേടി ജോസഫും മറിയവും നടക്കുന്ന ചിത്രം നമ്മുടെ മനസ്സിലുണ്ട്. നമ്മുടെ മുന്നിൽ വന്നു നിൽക്കുന്ന ഈ മാതാപിതാക്കളെ അകത്തേക്ക് ക്ഷണിക്കുവാൻ നമുക്ക് കഴിയുമോ? അതിവേഗത്തിൽ സഞ്ചരിക്കുവാൻ, സമയത്തിന്റെ ക്രമീകരണം ഏറ്റവും നന്നായി ചെയ്യുവാൻ ഏല്ലാ സാങ്കേതിക വിദ്യയും വളർത്തിയെടുത്ത നമുക്ക് നമ്മുടെ കർത്താവിനായി കണ്ടെത്തുവാൻ സമയമോ സാഹചര്യമോ ഇല്ലെന്നു വന്നാലോ? നമുക്ക് നമ്മെത്തന്നെ മതി. മറ്റാർക്കും അവിടെ ഇടം ഇല്ലാതായിരിക്കുന്നു. നമ്മുടെ ചിന്തകളിലും വാക്കുകളിലും പ്രവർത്തികളിലും നിറഞ്ഞുനിൽക്കുന്നത് നാം തന്നെയാണ്. സ്വർഗ്ഗത്തിൽ നമുക്ക് വാസസ്ഥലം ഒരുക്കുവാൻ പോയവന് നമ്മുടെ ജീവിതത്തിൽ ഒരിടത്തും സ്ഥലം ഇല്ലാതായിരിക്കുന്നു.

ഇതിന്റെ മറുവശം ഇതിലും വേദനാജനകമാണ്. അവിടെ ദൈവത്തെ പലരും സ്വകാര്യസ്വത്താക്കുന്നു. സത്യദൈവം തന്റേതു മാത്രമെന്ന നിലപാടു കാരണം ലോകത്തിൽ സംഘർഷങ്ങൾ ശക്തി പ്രാപിക്കുന്നു. രാജ്യങ്ങൾ തമ്മിൽ കലഹിക്കുന്നു. യുദ്ധങ്ങൾ പെരുകുന്നു. ജനതകൾ പലായനം ചെയ്യപ്പെടുന്നു. ഇവിടെ മാലാഖമാരുടെ സംഗീതം നമുക്ക് പ്രതീക്ഷ നൽകുന്നു. ''ഭയപ്പെടേണ്ടാ. ഇതാ, സകല ജനത്തിനുംവേണ്ടിയുള്ള വലിയ സന്തോഷത്തിൻെറ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. ദാവീദിൻെറ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്നു ജനിച്ചിരിക്കുന്നു. ഇതായിരിക്കും നിങ്ങൾക്ക് അടയാളം: പിള്ളക്കച്ചകൊണ്ട് പൊതിഞ്ഞ്, പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും. പെട്ടെന്ന്, സ്വർഗീയ സൈന്യത്തിൻെറ ഒരു വ്യൂഹം ആദൂതനോടുകൂടെ പ്രത്യക്ഷപ്പെട്ട് ദൈവത്തെ സ്തുതിച്ചുകൊണ്ട് പറഞ്ഞു:അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം! ഭൂമിയിൽ ദൈവകൃപ ലഭിച്ചവർക്കു സമാധാനം!'' (ലൂക്ക 2:10-14) ഭൂമിയിൽ സമാധാനവുമായി സമാധാനത്തിന്റെ രാജാവ് വരുന്നു. ദൂരസ്ഥർക്കും സമീപസ്ഥർക്കും അവൻ സമാധാനം തരുന്നു. ''അവിടുന്ന് ജനതകളുടെ മേൽ വിധികർത്താവാകും. ജനപഥങ്ങളുടെ തർക്കങ്ങൾ അവസാനിപ്പിക്കും. അവരുടെ വാൾ കൊഴുവും കുന്തം വാക്കത്തിയുമായി അടിച്ചു രൂപപ്പെടുത്തും. രാജ്യം രാജ്യത്തിനെതിരെ വാളുയർത്തുകയില്ല. അവർ ഇനിമേൽ യുദ്ധപരിശീലനം നടത്തുകയില്ല'' (എശയ്യ 2:4)

ഈ ദിവ്യ ശിശു ഇമ്മാനുവേൽ എന്നാണ് അറിയപ്പെടുക. ദൈവം നമ്മോടുകൂടെ, അതായത് ദൈവം നമ്മുടെ പക്ഷത്ത്, നമുക്കുവേണ്ടി നമ്മിൽ ഒരുവനായി. ഇതിലും വലിയ ഭാഗ്യം മനുഷ്യന് എന്താണ് ലഭിക്കാനുള്ളത്. ദൈവം കൂടെ വസിക്കുന്ന മനുഷ്യന്റെ ജീവിതം മഹത്ത്വീകരിക്കപ്പെടുകയാണ്.''ദൈവം നമ്മുടെ പക്ഷത്തെങ്കിൽ ആര് നമുക്ക് എതിര് നിൽക്കും'' (റോമ 8:31). ദൈവം കൂടെ വസിക്കുന്ന ജനത ദുർബലമാകുവാനോ ആകുല പ്പെടുവാനോ പാടില്ല. പിന്നെയോ, പ്രതിസന്ധികളുടെ മധ്യത്തിലും ശക്തി പ്രാപിക്കുന്ന കൂട്ടമാണ്. ഇതിനു നമുക്ക് ദിവ്യ ശിശുവിനെ കാണണം, ആരാധിക്കണം, അവനെ താണു വണങ്ങണം.

സമാധാനത്തിന്റെ രാജാവിനെ തേടി നമുക്ക് ബേത്‌ലഹേമിലേക്കു പോകാം. പിള്ളക്കച്ചയിൽ പൊതിഞ്ഞിരിക്കുന്ന ദിവ്യശിശുവിനെ നമുക്ക് പോയി കാണാം. ഈ ദിവ്യ പൈതലിനെ നമ്മുടെ ജീവിതക്രമത്തിന്റെ മധ്യത്തിൽ സ്ഥാപിക്കാം. ഏവർക്കും ക്രിസ്തു മസിന്റെ എല്ലാ അനുഗ്രഹങ്ങളും നേരുന്നു, പ്രാർത്ഥിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്







# തിരുപ്പിറവി ശാന്തയാമങ്ങളിൽ

**ബിഷപ് ഡോ. സാമുവൽ മാർ ഐറേനിയോസ്**
(തിരുവനന്തപുരം മേജർ അതിരൂപതാ സഹായ മെത്രാൻ)

സ്വർഗ്ഗം ഭൂമിയോട് ഏറ്റവും ഹൃദ്യമായി സംവദിച്ച ദിവസമാണ് ക്രിസ്തുമസ്. വാക്കുകൾ മാംസം ധരിച്ച് ദൈവപുത്രൻ പുൽക്കൂട്ടിൽ പിറന്ന ദിവസം.. ലോക ചരിത്രത്തെ വിഭജിച്ചുകൊണ്ട് ഇറങ്ങി വന്ന രക്ഷകൻ ബേത്‌ലഹേമിലെ പുൽക്കൂട്ടിൽ പിറന്നു. ഇന്ന് ക്രിസ്തു പിറക്കുന്നത് മണ്ണിലല്ല, മനുഷ്യമനസ്സുകളിലാണ്; പുൽക്കൂടുശൈലി പുലർത്തുന്ന മനുഷ്യജീവിതത്തിൽ. മണ്ണിൽ പിറന്ന ജനങ്ങൾ മണ്ണടിഞ്ഞ് തീരും. മനസ്സിൽ പിറന്നാൽ മരണമില്ലാതെ ജീവിക്കും.

ക്രിസ്തുവിന്റെ പിറവി സാധ്യമാകുന്നതെങ്ങനെ? ശാന്തതയിലാണ് ദൈവം പിറക്കുന്നത്. മനുഷ്യനിർമ്മിതമായ ശബ്ദതരംഗങ്ങളുടെ ഇരമ്പുകളിലാണ് ആധുനിക മനുഷ്യൻ. യന്ത്രങ്ങളുടെ ഘടോര ശബ്ദങ്ങൾ, ടെലിവിഷൻ ചാനലുകളുടെ നിശിത ശബ്ദശരങ്ങൾ, വാഹനങ്ങളുടെ ഇരമ്പലുകൾ, മുഷ്ടി ചുരുട്ടിയും അല്ലാതെയും അന്തരീക്ഷത്തിൽ വിസർജ്ജിക്കുന്ന അസ്വസ്ഥമനസ്സുകളുടെ ആക്രോശങ്ങൾ.... ഇങ്ങനെ നിശബ്ദ യാമങ്ങൾ മനുഷ്യന് അപരിചിതവും അപ്രാപ്യവുമാകുന്നു.എല്ലാറ്റിനും ശബ്ദ കോലാഹലങ്ങളുടെ പശ്ചാത്തലം വേണമെന്നായി. എന്നാൽ ഈ ശബ്ദഘോഷങ്ങൾക്കിടയിൽ പിന്നൊരിക്കലും നമുക്ക് കേൾക്കാൻ കഴിയാതെ പോകുന്ന ചില മധുര ശബ്ദങ്ങളുണ്ട്. അത്തരം ശബ്ദങ്ങൾ കേൾക്കാൻ ചില നിമിഷങ്ങളെങ്കിലും നിശബ്ദത





പുൽകിയെ തീരൂ. നിശബ്ദരാത്രികളിൽ മാത്രമേ രാപ്പാടികളുടെ ശബ്ദം നമുക്ക് കേൾക്കാനാവൂ.

ഈ നിശബ്ദതയിലേക്കാണ് സ്വർഗ്ഗം നമ്മോട് സംസാരിക്കുന്നത്. ദൈവം സംസാരിച്ചു. സീസറും പീലാത്തോസും ഹേറോദോസും അന്നായും കയ്യാപ്പാസും കേട്ടില്ല. എന്നാൽ മരുഭൂമിയിൽ ഏകനായിരുന്ന സ്നാപകയോഹന്നാൻ എന്ന താപസൻ ആ ശബ്ദം കേട്ടു. ദൈവശബ്ദം കേൾക്കാതെ പോകുന്നത് അവരുടെ കാതുകളും മനസ്സും അന്യഥ വ്യാപൃതമായിരിക്കുന്നതു കൊണ്ടാണ്. ഇതേ ദൈവസ്വരമാണ് മഞ്ഞണിഞ്ഞ ബേത്‌ലഹേം മലമടക്കുകളിൽ ശാന്തമായ രാത്രിയുടെ ഏകാഗ്രതയിൽ ഒരുപറ്റം ഇടയന്മാർ ശ്രവിച്ചത്. **അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ സന്മനസുള്ളവർക്ക് സമാധാനം** ഹൃദ്യമായ ഈ സ്വർഗീയ സന്ദേശം അവരെ തൊട്ടുണർത്തി; കർമ്മനിരതരാക്കി. നമുക്കും ബേത്‌ലഹേം വരെ പോകാം എന്ന തീരുമാനത്തിലെത്തി. അവർ പുൽക്കൂട്ടിലെത്തി യൗസേഫിനോടും അമ്മയോടുമൊപ്പം യേശുവിനെ കണ്ടു വണങ്ങി.

ഹോറേബിന്റെ നെറുകയിൽ ഏലിയാ പ്രവാചകൻ ഈ ശാന്തതയിലാണ് ദൈവസ്വരം ശ്രവിച്ചത്. കൊടുങ്കാറ്റിൽ യഹോവ ഇല്ലായിരുന്നു, ഭൂകമ്പത്തിലും യഹോവ ഇല്ലായിരുന്നു. അഗ്നിയിലും യഹോവ ഉണ്ടായിരുന്നില്ല. പിന്നാലെ ഒരു മൃദുസ്വരം. അവിടെയായിരുന്നു ദൈവം. അവിടെ പ്രവാചകൻ തന്റെ മുഖം മറച്ചു. വ്യർത്ഥമായ ആരവങ്ങൾക്കിടയിൽ ദൈവത്തെ വിളിച്ചിറക്കാനുള്ള ശ്രമം വൃഥാവിലാണ്. അതീവ നിശബ്ദതയിൽ മാത്രമേ മഹാകാര്യങ്ങൾ ഉറവെടുക്കൂ. ബൈബിളിലെ വെളിപാട് പുസ്തകം അത്ഭുതകരമായ നിശബ്ദതയുടെ പരിണിത ഫലമാണ്. ആ നിശബ്ദതയിലാണ് യോഹന്നാൻശ്ലീഹാ സ്വർഗീയ വെളിപാടുകൾ തലമുറകൾക്ക് വേണ്ടി ഒപ്പിയെടുത്തത്. നമ്മുടെ ജീവിതത്തിൽ ശാന്തയാമങ്ങളിലാണ് ക്രിസ്തു ഇന്നും പിറന്നു വീഴേണ്ടത്.

ഈ ഭൂമിയിൽ ജീവിക്കുമ്പോഴും ഈ ശാന്തതയിൽ സ്വർഗ്ഗസ്വരം ശ്രവിക്കുവാൻ സാധിക്കുമെന്ന പാഠമാണ് പരിശുദ്ധ മറിയം നമുക്കു നൽകുന്നത്. **കൃപ നിറഞ്ഞ മറിയമേ, നിനക്ക് സമാധാനം** എന്ന സ്വർഗ്ഗത്തിന്റെ സ്വരം അവളിലുണ്ടാക്കിയ ആദ്യ പ്രതികരണം അസ്വസ്തതയാണ്. മനുഷ്യമനസ്സിലുണ്ടാകുന്ന ഏത് അസ്വസ്ഥതയും അതിജീവിക്കുവാൻ മറിയം കാട്ടിത്തന്ന മാതൃക അസ്വസ്ഥതയുടെ കാരണങ്ങളെ ദൈവസന്നിധിയിൽ സമർപ്പിക്കുക എന്നുള്ളതാണ്. ഇതെങ്ങനെ സംഭവിക്കും എന്ന മറിയത്തിന്റെ ചോദ്യം മനുഷ്യരോടല്ല, ദൈവത്തോടാണ്. ദൈവഹിതം നിറവേറ്റാനുള്ള സംശയങ്ങളും ഉയർത്തേണ്ടത് ദൈവസന്നിധിലേക്ക് തന്നെ. അതിനോടുള്ള സ്വർഗ്ഗത്തിന്റെ പ്രത്യുത്തരമാണ് പരിശുദ്ധാത്മാവ്. പരിശുദ്ധാത്മാവ് വന്ന് കഴിയുമ്പോൾ എല്ലാ സംശയങ്ങളും ദൂരീകരിക്കപ്പെടും. എല്ലാ അസ്വസ്ഥതകളും മായിക്കപ്പെടും. സമ്പൂർണ്ണമായ ശാന്തത, ആ ശാന്തതയിൽ ദൈവപൈതലിന്റെ പ്രതികരണം; ഇതാ കർത്താവിന്റെ ദാസി. ശാന്തതയിൽ വെളിപ്പെടുത്തുന്ന ദൈവത്തിന്റെ സ്വരം, ദൈവത്തിന്റെ വചനം, സ്വർഗ്ഗത്തിന്റെ പദ്ധതി ഒരുവനിലുണ്ടാക്കുന്ന അസ്വസ്ഥതയും ആകുലതയും സംശയങ്ങളും സമർപ്പിക്കപ്പെടുമ്പോൾ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിൽ വചനം മാംസം ധരിക്കുന്നു, ക്രിസ്തു പിറക്കുന്നു.

ശാന്തതയിൽ സ്വർഗ്ഗദൂതനെ തിരിച്ചറിയുവാനും സ്വീകരിക്കുവാനും കഴിഞ്ഞാലെ സ്വർഗ്ഗസ്വരം ശ്രവിക്കാനാകൂ. അതിനെപ്പോഴും സ്വർഗ്ഗോന്മുഖമായ ഒരു ദർശനം നാം പുലർത്തണം. ലോകത്തിന്റെ കൗതുകങ്ങളിൽ നിന്നും കണ്ണുകളെ തിരിച്ചാലെ സ്വർഗ്ഗത്തിന്റെ പ്രതിനിധിയെ തിരിച്ചറിയാനാകൂ. ലോകത്തിന്റെ വ്യർത്ഥമായ ആരവങ്ങളിൽ നിന്ന് കാതുകളെ പിൻവലിച്ചാലെ സ്വർഗ്ഗത്തിന്റെ ദൂത് ശ്രവിക്കാനാകൂ. ഈ ലോകത്തിന്റെ സംഭ്രമിപ്പിക്കുന്ന താളങ്ങളിൽ നിന്ന് മാറി നിന്നാലെ സ്വർഗ്ഗത്തിന്റെ താളം ഗ്രഹിക്കാനും അഭ്യസിക്കാനും നമുക്ക് കഴിയൂ.

യേശു നമ്മിൽ പിറക്കാൻ പരിശുദ്ധ അമ്മയിലേക്ക് നോക്കിപഠിക്കേണ്ട പാഠങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം. ഒന്നാമതായി സ്വർഗ്ഗത്തിന്റെ ദൂത് സ്വീകരിക്കാൻ തക്കവണ്ണം നമ്മുടെ ജീവിതത്തെ സ്വർഗ്ഗോന്മുഖമായി ഏകാഗ്രഗമാക്കണം. ഈ സ്വർഗ്ഗത്തിന്റെ സന്ദേശം സ്വീകരിക്കുവാൻതക്ക ഒരു മാധ്യമം (ദൂതൻ) ഉണ്ടാകണം. സ്വർഗ്ഗത്തിൽ നിന്ന്



ലഭിക്കുന്ന കൃപ പങ്കുവെയ്ക്കാൻ ഒരു ശുശ്രൂഷാ വേദി കണ്ടെത്തണം. മറിയം എലിസബത്തിന്റെ ഭവനം കണ്ടെത്തിയതുപോലെ മൂന്ന് മാസത്തോളം എലിസബത്തിന്റെ ഭവനത്തിൽ ശുശ്രൂഷകയായി രണ്ടാമത്തെ സ്വർഗ്ഗമായ പരിശുദ്ധ മറിയം എലിസബത്തിന്റെ ഭവനത്തിൽ സ്വർഗ്ഗീയാനുഭവം പകർന്നു. സ്വർഗ്ഗത്തിൽ നിന്ന് തനിക്ക് ലഭിച്ച അഭിവാദനം മറിയം എലിസബത്തിനും ആ ഭവനത്തിനും കൈമാറി. എലിസബത്തിനും ഉദരത്തിൽ വളരുന്ന ശിശുവിനും പരിശുദ്ധാത്മാവിനെ നിറച്ചു. മൂകമായിരുന്ന ഭവനത്തിൽ പരിശുദ്ധാത്മാവിൽ നിറഞ്ഞ സ്തുതി കീർത്തനങ്ങൾ ഉയർന്നു. മറിയത്തിന്റെ ഉദരത്തിൽ വളരുന്ന യേശുവിനും മറിയം കണ്ടെത്തിയ ശുശ്രൂഷാ വേദി ഹൃദയമായിരുന്നു.

ചെറുതാകാനാണ് യേശു ആഗ്രഹിക്കുന്നത്. ചെറുതാകുന്നവരിലും ശൂന്യവത്കരണത്തിന്റെ ഇടങ്ങളിലുമേ അവിടുത്തേക്ക് പിറക്കാനാകു. സമ്പൂർണ്ണ ശൂന്യവത്കരണത്തിന്റെ പുൽക്കൂട്ടിലാണ് മറിയവും ഔസേപ്പും എത്തിച്ചേർന്നത്. ബേത്‌ലഹേമിലെ ഒരു ഭവനത്തിന്റെയും വാതിൽ അവർക്കായി തുറക്കപ്പെട്ടില്ല. സത്രത്തിൽ ഇടം ലഭിച്ചില്ല. സ്വാഗതം ചെയ്തത് പുൽക്കൂട് മാത്രം. ലോകത്തിന്റെ ദൃഷ്ടിയിൽ ദയനീയമായ ജനനം. പക്ഷേ ആ പിറവിയിലൂടെ മനുഷ്യന് ദൈവത്തിലേക്കുള്ള മാർഗ്ഗം തുറക്കപ്പെടുകയായിരുന്നു. യേശുവിന്റെ പിറവിയോടെ കുറവുകളുടെ ഇടമായ പുൽക്കൂടിന് മഹത്വം കൈവന്നു. ലാളിത്യത്തിനും, ദാരിദ്ര്യത്തിനും ശൂന്യവത്കരണത്തിനും തിളക്കം ലഭിച്ചു. പുൽക്കൂട്ടിൽ പിറന്നത് യേശുവിന്റെ മഹത്വത്തിന് തടസ്സമായില്ല. പുൽക്കൂടിന് ശ്രേഷ്ഠത നൽകുകയും ചെയ്തു. മറിയവും യൗസേപ്പും ശാന്തതയോടെ ഈ പരിമിതികളെ സ്വീകരിച്ചു. ഹെറോദോസിന്റെ കൊട്ടാരത്തിലെ സമ്പന്നതയിലും ആഘോഷങ്ങളിലും ഈ ശാന്തത ലഭിക്കുമായിരുന്നില്ല. ബേത്‌ലഹേമിലെ ഒരു ഭവനത്തിന്റെ സുരക്ഷിതത്വത്തിന്റെയും സ്വർഗ്ഗീയ ഗണങ്ങൾക്ക് ഇറങ്ങിവരാൻ തക്കവിധമുള്ള സമാധാനം കണ്ടെത്താൻ കഴിയുമായിരുന്നില്ല. സത്രങ്ങളിലെ തിരക്കുകളിൽ യേശുവിന് പിറക്കാനാകില്ല. ഇവിടെയൊന്നും നിഷ്കളങ്കരായ പാവപ്പെട്ട ഇടയന്മാർക്ക് എത്തിച്ചേരാനും സാധിക്കുമായിരുന്നില്ല. ബേത്‌ലഹേമിലെ പുൽക്കൂട്ടിൽ മറിയത്തിനോടും യൗസേപ്പിനോടുമൊപ്പമാണ് രക്ഷകനായ യേശുവിനെ കാണാനും വണങ്ങാനും സാധിക്കുക. പരിമിതികളുടെ പുൽക്കൂട്ടിലാണെങ്കിലും ആ കുടുംബം ശാന്തതയും സമാധാനവും ആനന്ദവും അനുഭവിക്കുന്നു. കൊട്ടാര സമാനമായ ഭവനങ്ങൾ പണിതുയർത്തുമ്പോഴും ശിഥിലമാകുന്ന കുടുംബബന്ധങ്ങൾ സർവ്വസാധാരണമായിരിക്കുമ്പോൾ താത്കാലിക വാസസ്ഥലത്ത് പോലും കുടുംബത്തിന്റെ പരിശ്രമത്തിൽ ഉണ്ടാകുന്ന അസ്വസ്ഥതകളും സ്വർഗ്ഗീയ ചൈതന്യം നിലനിർത്തുന്ന ബേത്‌ലഹേം പുൽക്കൂട് ആധുനിക കുടുംബങ്ങൾക്ക് മുമ്പിൽ നിരന്തരം വെല്ലുവിളി ഉയർത്തുന്നു. സങ്കീർണ്ണമായ ലോകത്തിന്റെ എല്ലാ മ്ലേച്ഛതകളുടെയും അസ്വസ്ഥതകളുടെയും നേർപ്പകർപ്പായ കുടുംബങ്ങളിൽ ശാന്തതയും പുൽക്കൂട് ശൈലിയും തേടുന്ന രക്ഷകന് ജനിക്കാനാവില്ല. ക്രിസ്തു പിറക്കുന്ന പുൽക്കൂടിന്റെ ഉറപ്പുള്ള അടയാളമായ സമാധാനത്തിന്റെ നക്ഷത്രം നമ്മുടെ ഭവനങ്ങൾക്ക് മുകളിൽ ഉയർന്നു നിൽക്കുന്നുണ്ടോയെന്ന് നമുക്ക് പരിശോധിക്കാം.

# ക്രിസ്മസ് കുടുംബത്തിരുന്നാൾ

**റവ. ഡോ. റോയി കടുപ്പിൽ**
(പാലാ രൂപത)



മനുഷ്യ അസ്തിത്വത്തിന് ഒരു നവമാനവും മാനവചരിത്രത്തിന് പുതിയൊരു ഭ്രമണപഥവും പ്രദാനം ചെയ്ത ഒരു മഹാജനനത്തിന്റെ ഓർമ്മയാണല്ലോ ക്രിസ്തുമസ്. ജനനവും വളർത്തലുമൊക്കെ ഗൃഹാതുരത്വമുണർത്തി ഒരു കുടുംബത്തെക്കുറിച്ചുള്ള ചിന്തകളാണല്ലോ നമ്മിലുണർത്തുന്നത്. വീടുകളിൽ പുൽക്കൂടു കെട്ടിയും കുടുംബാംഗങ്ങൾ ഒത്തുചേർന്നും സമ്മാനങ്ങൾ കൈമാറിയും വിശിഷ്ട വിഭവങ്ങളൊരുക്കിയും കുടുംബത്തിലെ ക്രിസ്മസ് ആഘോഷങ്ങൾ വേറിട്ട അനുഭവമാകാറില്ലേ. അതുകൊണ്ട് ക്രിസ്മസ്സിനെ ഒരു കുടുംബത്തിരുനാളായി വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. അതിലുപരി ക്രിസ്മസ് കുടുംബങ്ങൾക്കു നൽകുന്ന സന്ദേശമെന്തെന്ന് ചിന്തിക്കുന്നത് സമുചിതമാണ്.

ഒരു കുഞ്ഞിന്റെ ജനനം ഏതു കുടുംബത്തിലും വർദ്ധിച്ച സന്തോഷത്തിന്റെ കാരണമാണല്ലോ. അവിടെ ജനിക്കുന്നത് ഒരു ദിവ്യപൈതലാണെങ്കിലോ? ആ സന്തോഷം അവർണ്ണനീയമല്ലേ. ഓരോ ക്രിസ്മസ് ആഘോഷവും നമുക്ക് മുൻപിൽ വയ്ക്കുന്ന ആഹ്വാനവും വെല്ലുവിളിയും ഇതുതന്നെ. ചരിത്രത്തിൽ ഒരിക്കൽമാത്രം സംഭവിച്ച ഈശോയുടെ ഈ കാലികമായ ജനനം അനുദിനമല്ല അനുനിമിഷം നമ്മിലോരോരുത്തരിലും, വിശിഷ്യ നമ്മുടെ കുടുംബങ്ങളിലും സംഭവിക്കണം. ഈ ദിവ്യസാന്നിദ്ധ്യമല്ലേ കുടുംബത്തെ യഥാർത്ഥത്തിൽ കുടുംബമാക്കുന്നത്. ഒരുമിച്ച് കൂടുമ്പോൾ ഇമ്പമുണ്ടാകുന്ന സ്ഥലമാണ് കുടുംബമെന്നു നാം കേട്ടിട്ടുണ്ടോ. ഇമ്പമെന്ന പദം അൻപ് എന്ന തമിഴ് പദത്തിൽനിന്നു ഉൽപ്പത്തി കൊണ്ടിരിക്കുന്നു എന്നാണ് പറയുന്നത്. അൻപ് എന്ന പദത്തിന്റെ അർത്ഥം സ്നേഹം എന്നാണ്. എന്താണ് യഥാർത്ഥ സ്നേഹമെന്ന് യോഹന്നാൻ ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നുണ്ട്. "ദൈവം സ്നേഹമാകുന്നു." അതുകൊണ്ട് ദൈവം വസിക്കുന്നിടത്താണ് യഥാർത്ഥ സ്നേഹമുണ്ടാവുക. അവിടമാണ് യഥാർത്ഥ കുടുംബമാവുക.

ക്രിസ്തുമസ് ബന്ധത്തിന്റെ തിരുന്നാളാണ്. ദൈവവും മനുഷ്യനുമായുള്ള ബന്ധത്തിന്റെ ഉദാത്തരൂപമായ മിശിഹാ, അറ്റുപോയ ഇ ബന്ധം പുനഃസ്ഥാപിക്കാൻ ദൈവമനുഷ്യനായി അവതരിച്ച ചരിത്രസംഭവത്തിന്റെ ഓർമ്മയാണല്ലോ നാമിവിടെ കൊണ്ടാടുന്നത്. അന്യ ഭൂഖണ്ഡങ്ങളും ഗ്രഹങ്ങളുമായി അനായേസ ബന്ധപ്പെടുവാൻ മനുഷ്യനു കഴിയുമ്പോഴും തൊട്ടടുത്തു നിൽക്കുന്ന വ്യക്തിയുമായി ബന്ധമില്ലന്ന് മാത്രമല്ല അവൻ അന്യനോ അപരിചിതനോ ആകുന്നു വെന്നല്ല പലപ്പോഴും ശത്രുവാകുന്നുവെന്നത് നമ്മെ

ആശങ്കപ്പെടുത്തുന്നില്ലേ? ആധുനികതയുടെ വ്യഗ്രതകളിൽ മനസ്സുകളെയും വ്യക്തികളെയും പരസ്പരം ബന്ധിപ്പിക്കുന്ന പാലം പണിയുന്നതിൽ മനുഷ്യൻ പരാജയപ്പെടുന്നുവെന്നത് ഒരു ദുഃഖസത്യം മാത്രം. സ്വാർത്ഥ നേട്ടങ്ങൾക്കു വേണ്ടി ഒരു ഉപയോഗ വസ്തുവായല്ല, മറിച്ച് മനുഷ്യനെ മനുഷ്യനായി കാണാനും അംഗീകരിക്കുവാനും അക്കാരണത്താൽ അവരെ സ്നേഹിക്കാനും പ്രാപ്തനാകുമ്പോഴാണ് ക്രിസ്മസ് ഒരുവനിൽ അർത്ഥപൂർണ്ണമാകുന്നത്.

ക്രിസ്തുമസ് സ്നേഹത്തിന്റെ തിരുന്നാളാണ്. ക്രിസ്തുമസ് എന്ന പദത്തിന്റെ ശ്രവണമെന്നല്ല ഓർമ്മ പോലും സ്നേഹത്തിന്റെ ഒരു ഗൃഹാതുരത്വം നമ്മിൽ പലരിലും ഉണർത്തുന്നുണ്ടല്ലോ. ദൈവത്തിന് മനുഷ്യരോടുള്ള അതിരില്ലാത്ത സ്നേഹം. ഈ സവിശേഷ സ്നേഹത്തിലാണല്ലോ പ്രകൃത്യാ ദൈവമായിരുന്ന അവിടുന്ന് ദൈവത്തോടുള്ള സമാനത മുറുകെപ്പിടിക്കേണ്ട കാര്യമായി പരിഗണിക്കാതെ സ്വയം ശൂന്യനാക്കി ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യന്റെ സാദൃശ്യത്തിൽ ആയിത്തീർന്ന് ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെടുവാൻ തിരുമനസ്സായത്. ഇതു മഹാത്യാഗത്തിന്റെ സ്നേഹമാണ്. ഈ ത്യഗോജ്വല സ്നേഹം നിറയുന്നിടത്താണ് അവിടുത്തേക്ക് അവതീർണ്ണനാകാൻ കഴിയുന്നത്. ആധുനിക സംസ്കാരത്തിൽ വളരെയധികം തെറ്റിദ്ധരിക്കപ്പെടുന്ന ഒരു പദമാണ് സ്നേഹം. വെറും കാമത്തെ സ്നേഹമെന്നു വിളിക്കുന്നവരും സ്വാർത്ഥനേട്ടത്തിനു വേണ്ടിയും ലാഭത്തിനു വേണ്ടിയും സ്നേഹം ഭാവിക്കുന്നവരും കൂടിവരുന്ന നമ്മുടെ സമൂഹത്തിൽ ഏതാണ് യഥാർത്ഥ സ്നേഹമെന്നു തിരിച്ചറിയാൻ പോലും മനുഷ്യൻ ക്ലേശിക്കുന്നു. സ്നേഹമാണഖിലസാരമൂഴിയിൽ എന്ന തിരിച്ചറിവും തദനുസൃതമായ ജീവിത ക്രമീകരണവും ക്രിസ്മസ് ഒരുവന് അർത്ഥപൂർണ്ണമായ അനുഭവമേകും.

ക്രിസ്തുമസ് സമ്മാനങ്ങളുടെ ഒരു തിരുന്നാളാണല്ലോ. പരസ്പരം വിലമതിക്കുന്നതിന്റെ അടയാളമായി സമ്മാനങ്ങൾ നൽകുകയും സ്വീകരിക്കുകയും ചെയ്യുന്നത് ക്രിസ്തുമസ് ആഘോഷത്തിന്റെ ഒരു സജീവ പാരമ്പര്യമാണല്ലോ. ക്രിസ്തുമസിന്റെ ഏറ്റവും വലിയ സമ്മാനമെന്തന്ന് അവിടുത്തെ തിരുജനന വേളയിൽ മാലാഖമാർ ലോകത്തെ അറിയിച്ചു.

അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി.

ഭൂമിയിൽ സന്മനസ്സുള്ളവർക്കു സമാധാനം.

ഇന്ന് വ്യക്തികളും കുടുംബങ്ങളും സമൂഹങ്ങളും രാഷ്ട്രങ്ങളും അതിയായി ആഗ്രഹിക്കുന്ന സമാധാനമെന്ന മഹാദാനമാണാ സമ്മാനം. സ്രഷ്ടാവായ ദൈവത്തിനു മഹത്വം കരേറ്റുമ്പോൾ സൃഷ്ടിയായ മനുഷ്യനു ദൈവം നൽകുന്ന ഒരു സമ്മാനം. അതാണു സമാധാനം. ഈശോ അരുൾചെയ്തില്ലേ: ''എന്റെ സമാധാനം നിങ്ങൾക്കു ഞാൻ തരുന്നു. ലോകം തരുന്നതുപോലെയല്ല അത്. ഈ സമാധാനം നിങ്ങളിൽ നിന്ന് എടുത്ത കളയുവാൻ ആർക്കും സാധിക്കുകയില്ല.'' അവിടുന്നാണ് യഥാർത്ഥ സമാധാനം. അത് നിലനിൽക്കുന്ന സമാധാനമാണത്രേ. ആർക്കും തകർക്കാനാവാത്ത സമാധാനമാണത്. ഈ നിലനിൽക്കുന്ന സമാധാനമാണ് ഇന്നിന്റെ ആവശ്യം. ഇതു കരഗതമാകുന്നത് ഇതിന്റെ ഉടയവനെ ഹൃദയത്തിലും കുടുംബത്തിലും സമൂഹത്തിലും പേറുമ്പോഴാണ്. ഈ സമാധാന രാജാവ് നമ്മിലോരോരുത്തരിലും വന്നു പിറക്കണമെന്ന സത്യമാണ് ഓരോ ക്രിസ്മസ്സും നമ്മെ ഓർമ്മിപ്പിക്കുന്നത്.

ഈശോ എമ്മനുവേലാണല്ലോ. കൂടെ വസിക്കാൻ ആഗ്രഹിക്കുന്നവനും മനസ്സാകുന്നവനും. കൂടെ വസിക്കാൻ മനസ്സാകുന്ന ഈ ദൈവത്തെ നമ്മുടെ ഹൃദയകൂടാരത്തിലും കുടുംബത്തിലും സമൂഹത്തിലും കുടിയിരുത്താം. അവൻ കൂടെ വസിക്കുമ്പോൾ യഥാർത്ഥമായ സ്നേഹവും ആത്മാർത്ഥമായ ബന്ധങ്ങളും നിലനിൽക്കുന്ന സമാധാനവും സംജാതമാകും. ഈ ബന്ധവും സ്നേഹവും സമാധാനവും സമഞ്ജസമായി സമ്മേളിക്കുന്നതും സമ്മേളിക്കേണ്ടതുമായ വേദിയാണല്ലോ കുടുംബങ്ങൾ. അത്യാധുനികതയുടെ സവിശേഷതകളുടെ പരിണിതഫലമായ ത്വരിത മാറ്റങ്ങൾക്ക് വിധേയമാകുമ്പോൾ ഉലയാതെയും ഉടയാതെയും ഉഴറാതെയും കുടുംബമാകുന്ന തോണി സുരക്ഷിത തീരത്തണയ്ക്കാൻ അവിടുന്നു നമ്മുടെ കുടുംബങ്ങളിൽ പുനർജനിക്കാൻ തിരുമനസ്സാകട്ടെ. അവതീർണ്ണനാകുന്ന ഈശോ അമരത്തിരുന്ന് അതിനെ നയിക്കാൻ ഇടയാകട്ടെ. ക്രിസ്തുമസ് മംഗളാംശസകളോടെ.



# സ്വാർത്ഥതയുടെ ഇരുളകറ്റുന്ന ദിവ്യപ്രകാശം

മാത്യു ശങ്കരത്തിൽ
(മലയാള മനോരമ, പത്തനംതിട്ട)




കർത്താവിന്റെ ദൂതൻ അവരുടെ അടുത്തെത്തി. കർത്താവിന്റെ മഹത്വം അവരുടെമേൽ പ്രകാശിച്ചു. അവർ വളരെ ഭയപ്പെട്ടു. ദൂതൻ അവരോട് പറഞ്ഞു: ഭയപ്പെടേണ്ട, ഇതാ, സകല ജനത്തിനും വേണ്ടിയുള്ള വലിയ സന്തോഷത്തിന്റെ സദ്‌വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്നു ജനിച്ചിരിക്കുന്നു. ഇതായിരിക്കും നിങ്ങൾക്ക് അടയാളം: പിള്ളക്കച്ച കൊണ്ടു പൊതിഞ്ഞ്, പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും. പെട്ടെന്ന് സ്വർഗീയ സൈന്യത്തിന്റെ ഒരു വ്യൂഹം ആ ദൂതനോടുകൂടെ പ്രത്യക്ഷപ്പെട്ട് ദൈവത്തെ സ്തുതിച്ചുകൊണ്ട് പറഞ്ഞു: അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവകൃപ ലഭിച്ചവർക്കു സമാധാനം! (ലൂക്കോസ്: 2: 9-14)

കിഴക്കുകണ്ട നക്ഷത്രം അവർക്കു മുൻപേ നീങ്ങിക്കൊണ്ടിരുന്നു. അതു ശിശു കിടക്കുന്ന സ്ഥലത്തിനു മുകളിൽ വന്നു നിന്നു. നക്ഷത്രം കണ്ടപ്പോൾ അവർ അത്യധികം സന്തോഷിച്ചു. അവർ ഭവനത്തിൽ പ്രവേശിച്ച് ശിശുവിനെ അമ്മയായ മറിയത്തോടുകൂടി കാണുകയും അവനെ കുമ്പിട്ട് ആരാധിക്കുകയും ചെയ്തു. (മത്തായി: 2: 9-11)

ലോകരക്ഷകനായ യേശുക്രിസ്തുവിന്റെ ജനനത്തെപ്പറ്റി വിശുദ്ധ ഗ്രന്ഥം നൽകുന്ന വിവരണങ്ങൾ ഇപ്രകാരമാണ്. രണ്ടു സുവിശേഷകർ നൽകുന്നതാണ് എന്നതുകൊണ്ടുതന്നെ രണ്ടും വ്യത്യസ്ഥങ്ങളാണങ്കിലും ഒരു ഘടകം രണ്ടിലും സമാനമാണ്. പ്രകാശമാണ് ആ ഘടകം. കർത്താവിന്റെ മഹത്വം അവരുടെ മേൽ പ്രകാശിച്ചു. അവർ വളരെ ഭയപ്പെട്ടു എന്നു വിശുദ്ധ ലൂക്കോസ് സുവിശേഷകൻ പറയുമ്പോൾ മത്തായി ശ്ലീഹായുടെ വിവരണത്തിൽ നക്ഷത്രത്തിന്റെ പ്രകാശത്തെക്കുറിച്ചാണ് പറയുന്നത്. എന്നാൽ ആദ്യത്തേതിൽ നിന്നു വ്യത്യസ്ഥമായി, നക്ഷത്രത്തിന്റെ വെളിച്ചം കണ്ടപ്പോൾ അവർ അത്യധികം സന്തോഷിച്ചു എന്നാണ് തിരുവചനം. എന്തുകൊണ്ടാണ് ആദ്യത്തെ വെളിച്ചം ഭയവും രണ്ടാമത്തെ വെളിച്ചം സന്തോഷവും ഉണ്ടാക്കിയത് എന്ന് തിരിച്ചറിഞ്ഞാൽ മാത്രമേ ക്രിസ്തുമസിന്റെ യഥാർത്ഥ ചൈതന്യം നമുക്ക് ഉൾക്കൊള്ളാനാകൂ.

ആദ്യത്തേത്, രാത്രി ആടുകളെ മേയിച്ചിരുന്ന ആട്ടിടയൻമാർ ദർശിച്ച പ്രകാശമാണ്. രണ്ടാമത്തേത് ജ്ഞാനികൾക്കു മുമ്പിൽ പ്രത്യക്ഷപ്പെട്ട നക്ഷത്ര വെളിച്ചവും. നിസാരരിൽ നിസാരക്കാർ എന്നു വിശേഷിപ്പിക്കാവുന്ന ഇടയജനത്തിനും സമൂഹത്തിലെ ഉന്നത ശ്രേണിയിൽ വിരാജിക്കുന്ന വിജ്ഞാനികൾക്കും മുൻപിൽ ദൈവമഹത്വം ഒരുപോലെ പ്രകാശിതമാകുന്നു എന്നാണ് വിശുദ്ധ ഗ്രന്ഥം ഇതിലൂടെ സാക്ഷ്യപ്പെടുത്തുന്നത്. ആ പ്രകാശത്താൽ പൂരിതരായി നമ്മുടെ തെറ്റുകൾ തിരിച്ചറിയുന്നിടത്ത് നമ്മളും ആട്ടിടയൻമാരെ പോലെ ഭയചകിതരാകണം. ആ ഭയപ്പാടിലൂടെയാണ് നമ്മുടെ രക്ഷകന്റെ സാന്നിദ്ധ്യം നാം അറിയേണ്ടത്. അതിനൊപ്പംതന്നെ ദൈവിക ജ്ഞാനത്താൽ നിറവുള്ളവരാകുന്നതോടെ ദിവ്യരക്ഷകന്റെ സാമീപ്യം അറിഞ്ഞ് സന്തോഷിക്കുവാനും നമുക്ക് കഴിയണം.



അകൃത്യങ്ങളിലൂടെ സ്വയം തീർത്ത അജ്ഞതയുടെ ഇരുട്ടിലാണ് നമ്മുടെ സമൂഹം. ഒന്നിനെയും ഭയമില്ലാത്ത ഒരു സമൂഹമായി നാം മാറിയില്ലേ? നക്ഷത്രവെളിച്ചത്തെ പിൻതുടർന്ന് എത്തിയ ജ്ഞാനികളിൽ നിന്ന് ദിവ്യ പൈതലിന്റെ ജനനത്തെക്കുറിച്ച് അറിഞ്ഞതോടെ രണ്ടു വയസ്സിൽ താഴെയുള്ള ശിശുക്കളെയെല്ലാം വധിക്കാൻ തീരുമാനിച്ച ഹെറോദാ രാജാവിനെ സുവിശേഷം നമുക്ക് മുമ്പിൽ കാണിച്ചു തരുന്നുണ്ട്. അദ്ദേഹം ഭയപ്പെട്ടത് തന്റെ സ്ഥാനം നഷ്ടപ്പെടുന്നതിനെ മാത്രമാണ്. നമ്മളും നിൽക്കുന്നത് ഇന്ന് ഈ ഹെറോദാ രാജാവിന്റെ സ്ഥാനത്തല്ലേ?. പിതൃസ്വത്ത് അനുജനുമായി പങ്കുവയ്ക്കുന്നത് സംബന്ധിച്ച തർക്കത്തിനൊടുവിൽ സഹോദരന്റെ പിഞ്ചുകുഞ്ഞുങ്ങളെ കഴുത്തറുത്ത് കൊല്ലാൻ മടിയോ ഭയമോ ഇല്ലാതെ വരുന്നത് ഈ ഹെറോദായുടെ മാനസികവസ്ഥയല്ലാതെ മറ്റെന്താണ്? കാമുകനുമായുള്ള അവിഹിതബന്ധത്തിനു തടസ്സമാകുന്നത് ഒഴിവാക്കാൻ നാലോ അഞ്ചോ വയസ്സുമാത്രമുള്ള സ്വന്തം മകളെ ഇല്ലായ്മ ചെയ്യാൻ കൂട്ടുനിൽക്കുന്ന അമ്മയും നിൽക്കുന്നത് ഹെറോദായുടെ സ്ഥാനത്തു തന്നെ. ഇതൊന്നും കെട്ടുകഥകളല്ല. നമ്മൾ ഉൾപ്പെടുന്ന സമൂഹത്തിൽ സംഭവിച്ച, സംഭവിച്ചുകൊണ്ടിരിക്കുന്ന യാഥാർഥ്യങ്ങളാണ്.

നമുക്ക് ഭയമില്ലാതായിരിക്കുന്നു. സ്വയം തീർത്ത അന്ധകാരത്തിൽ സ്വാർത്ഥതയുടെ സുഖം തേടുന്ന നമുക്കുമേൽ മഹത്വത്തിന്റെ പ്രകാശം പരക്കുകയും അത് നമ്മിൽ ഭയം ഉളവാക്കുകയും വേണം. അതാണു രക്ഷയ്ക്കുള്ള മാർഗ്ഗം. എങ്കിൽ മാത്രമേ പുൽത്തൊട്ടിയിൽ കിടക്കുന്ന ദിവ്യ പൈതലിനെ ദർശിക്കാൻ കഴിയൂ.

കിഴക്ക് അത്ഭുത നക്ഷത്രത്തിന്റെ വെളിച്ചം കണ്ട ജ്ഞാനികൾ അത്യധികം സന്തോഷിച്ചു. ആ നക്ഷത്രം അവർക്കു മുൻപേ നീങ്ങിക്കൊണ്ടിരുന്നു. ആ വെളിച്ചത്തെ പിൻതുടരാൻ തയാറായതു കൊണ്ടാണ് അവർക്ക് ഉണ്ണിയേശുവിന്റെ അടുത്ത് എത്താൻ കഴിഞ്ഞത്. അത് ജീവന്റെ വെളിച്ചമായിരുന്നു. രക്ഷയുടെ വെളിച്ചം തിരിച്ചറിയാനോ അറിഞ്ഞ വെളിച്ചത്തെ പിൻതുടരാനോ നാം മനസ്സു വയ്ക്കുന്നില്ല. അതുകൊണ്ട് സന്തോഷത്തിന്റെ പാത കണ്ടെത്താൻ നമുക്ക് കഴിയുന്നില്ല. നിരാശരുടെയും അസംന്തുഷ്ടരുടെയും ഒരു ലോകം നാം തീർത്തിരിക്കുന്നു. ജീവന്റെ വെളിച്ചത്തെ ഉൾക്കൊണ്ട് സ്വയം സന്തോഷം കണ്ടെത്തുവാനും മറ്റുള്ളവരുടെ മുൻപിൽ നക്ഷത്ര വെളിച്ചമായി പ്രശോഭിക്കാനും നമുക്ക് കഴിയണം. മറ്റുള്ളവർക്കു മുമ്പേ നക്ഷത്രമായി നാം നീങ്ങണം, യേശുവിന്റെ പുൽക്കൂട്ടിൽ എത്താൻ.

കാലിത്തൊഴുത്തിലെ പുൽത്തൊട്ടിയിലെ പുൽനാമ്പു മുതൽ ആകാശത്തു മിന്നുന്ന നക്ഷത്രംവരെ ഭാഗമായ ദിവ്യജനനത്തെക്കുറിച്ചാണ് ദൈവ വചനങ്ങൾ നമ്മോട് പറയുന്നത്.കിടക്കാൻ പുൽമെത്ത,കൂട്ടിനുകന്നുകാലി-കളും ആട്ടിടയൻമാരും. സന്ദർശകരായി വിജ്ഞാനികൾ. അവർക്കു വഴികാട്ടിയായി ജ്യോതിർഗോളമായ

നക്ഷത്രവും. നമ്മുടെ മുമ്പിൽ ഏറ്റവും നിസാരമാണ് പുല്ല്. നിസാരവത്കരണത്തിനുള്ള ഭാഷാ ശൈലി തന്നെ തൃണവത് ഗണിക്കുക എന്നാണ്. പുല്ലുപോലെ കരുതുക എന്നർത്ഥം. മനുഷ്യന് അപ്ര്യാപ്യമായതാണ് നക്ഷത്രം. നിസാരമായതു മുതൽ ഏറ്റവും ശ്രേഷ്ഠമായതു വരെ ദൈവപുത്രന്റെ മനുഷ്യാവതാരത്തിൽ ഒരുപോലെ പ്രാധാന്യമുള്ളതായി.



രക്ഷകന്റെ ജനനം വേറെ ഏതോക്കെ തരത്തിൽ ആകാമായിരുന്നു എന്നു സങ്കല്പ്പിച്ചു നോക്കിയിട്ടുണ്ടോ?. ദൈവപുത്രന് ഭൂജാതനാകാൻ ഇത്രയേറെ ചെറുതാകേണ്ടിയിരുന്നോ? വിശുദ്ധ പൗലോസ് ശ്ലീഹാ ഫിലിപ്പിയർക്കെഴുതിയ ലേഖനത്തിൽ ഇങ്ങനെ പറയുന്നു: ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല. തന്നെതന്നെ ശൂന്യമാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന്, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു. (ഫിലി. 2: 6-8) പൗലോസ് അപ്പസ്തോലൻ പറയുന്നത് നമുക്ക് ഒരോരുത്തർക്കുമുള്ള ഉപദേശത്തിനു വിശദീകരണമായാണ്. നിങ്ങൾ ഒരേ കാര്യങ്ങൾ ചിന്തിച്ച്, ഒരേ സ്നേഹത്തിൽ വർത്തിച്ച്, ഒരേ ആത്മാവും ഒരേ അഭിപ്രായവും ഉള്ളവരായി എന്റെസന്തോഷം പൂർണമാക്കുവിൻ.......ഓരോരുത്തരും താഴ്മയോടെ മറ്റുള്ളവരെ തങ്ങളേക്കാൾ ശ്രേഷ്ഠരായി കരുതണം. ഓരോരുത്തരും സ്വന്തം താൽപ്പര്യം മാത്രം നോക്കിയാൽ പോരാ, മറ്റുള്ളവരുടെ താൽപ്പര്യവും പരിഗണിക്കണം.യേശുക്രിസ്തുവിനുണ്ടായിരുന്ന ഈ മനോഭാവം നിങ്ങളിലും ഉണ്ടാകട്ടെ. (ഫിലി. 2: 2-5)

ഇന്നത്തെ സമൂഹത്തിൽ,നമുക്ക് ഓരോരുത്തർക്കുമായി ഉണ്ണിയേശുനൽകുന്ന സന്ദേശം ഇതുതന്നെയാണ്. നിങ്ങളും മറ്റുള്ളവർക്കുവേണ്ടി സ്വയം ശൂന്യവൽക്കരിക്കുവിൻ. സ്വാർത്ഥത വെടിയുവിൻ. സ്വന്തം താൽപ്പര്യം മാത്രം നോക്കാതെ മറ്റുള്ളവരുടെ താൽപ്പര്യവും പരിഗണിക്കണം. എന്റെ ഇതേ മനോഭാവത്തിൽ നിങ്ങളും വളരുവിൻ. അതിന് നമ്മുടെ ഉള്ളിലെ ഹെറോദായെ ഇല്ലാതാക്കാൻ നമുക്ക് കഴിയണം. ഒപ്പം മറ്റുള്ളവർക്കു മുൻപിൽ ജീവന്റെ വെളിച്ചം പകരുന്ന നക്ഷത്രമായി ജ്വലിച്ച് അവർക്കു മുമ്പേ നമ്മൾ നീങ്ങണം. അപ്പോഴാണ് ക്രിസ്തു നമ്മിൽ ജനിക്കുക.





സാമൂഹികം

# പെരുകുന്ന ആത്മഹത്യ

**സിസ്റ്റർ ഡോ. അൽഫോൻസ് ജേക്കബ് ഡി.എം**

(മേരി മാതാ പ്രോവിൻസ്, ബത്തേരി)



ജീവൻ ദൈവത്തിന്റെ ദാനമാണ്. ദൈവമാണ് ജീവന്റെ നാഥൻ. ഓരോ വ്യക്തിയും ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവരാണ് എന്ന് ഉൽപ്പത്തി 1/27 ൽ നമ്മൾ വായിക്കുന്നു. ആത്മഹത്യ എന്നത് ജീവന്റെ ദാതാവായ ദൈവത്തിനെതിരെ ചെയ്യുന്ന പ്രവൃത്തിയാണ്. ജീവിതത്തിൽ കടുത്ത നിരാശയും പരാജയവും ഉണ്ടാകുമ്പോൾ ഇനി ജീവിച്ചിട്ട് കാര്യമില്ല എന്ന ചിന്തയിൽ, ഒരു വ്യക്തി അറിവോടുകൂടി തന്റെ തന്നെ ജീവൻ നശിപ്പിക്കുന്നതാണ് ആത്മഹത്യ.

ആത്മഹത്യ ചെയ്യുന്നവരുടെ എണ്ണം ദിനംപ്രതി കേരളത്തിൽ വർദ്ധിച്ചുവരികയാണ്. ഓരോ ആത്മഹത്യയും ഓരോ കാരണങ്ങൾകൊണ്ടാണ്. ആത്മഹത്യ ചെയ്യുന്നവർ ചിന്തിക്കുന്നത് ഇത് ഒരു പ്രശ്നപരിഹാരം എന്നാണ്. എന്നാൽ ഓർക്കുക ഒരിക്കൽ ചെയ്തു കഴിഞ്ഞാൽ പിന്നീട് അതോർത്ത് തിരുത്താൻ സമയം ഇല്ല.

**ആത്മഹത്യയുടെ കാരണങ്ങൾ**

വ്യക്തിപരവും കുടുംബപരവുമായ കാരണങ്ങളാണ്

ആത്മഹത്യ ചെയ്യാൻ വ്യക്തികളെ പ്രേരിപ്പിക്കുന്നത്. ഇവ കൂടാതെ മറ്റു സാമൂഹിക-സാമ്പത്തിക കാരണങ്ങളുണ്ട്.

## I ആത്മഹത്യ-വ്യക്തിപരമായ കാരണങ്ങൾ

### 1. മാനസിക പ്രശ്നങ്ങൾ

മാനസിക രോഗം ഒരു വ്യക്തിയുടെ സമനില തെറ്റിക്കുന്നു എന്ന് വൈദ്യശാസ്ത്രം അംഗീകരിക്കുന്നു. 80% വ്യക്തികളും ആത്മഹത്യ ചെയ്യുന്നത് മാനസിക സംഘർഷം മൂലമാണ്. കാരണം അത് ജീവിതത്തിന്റെ പ്രതീക്ഷ നഷ്ടപ്പെടുത്തുന്നു, ഒന്നിനോടും താല്പര്യം തോന്നുകയില്ല, തന്നെ കരുതാൻ ആരുമില്ലെന്ന തോന്നൽ ഉളവാക്കുന്നു. ഏതെങ്കിലും തരത്തിലുള്ള മാനസിക പ്രശ്നം ഉള്ളവർക്കും പൂർവ്വകാലങ്ങളിൽ വ്യക്തിഹത്യ നടത്തിയവർക്കും ആത്മഹത്യ പ്രവണത കൂടുതലാണ്.

### 2. ജീവിത വിജയത്തിന്റെ അഭാവം

സ്കൂൾ കുട്ടികൾ, കൂടുതൽ പഠിച്ചതിന് ശേഷം നല്ല ജോലികൾ ലഭിക്കാത്ത വ്യക്തികൾ, ജോലി മാത്രം ലക്ഷ്യം വച്ച് പഠിച്ചിട്ട് ജോലിയിൽ പ്രതീക്ഷയ്ക്കൊത്ത് ഉയരാൻ സാധിക്കാത്തവർ , പരാജയം എടുക്കാൻ പഠിച്ചിട്ടില്ലാത്ത കുട്ടികൾ, ഉന്നതമായ പ്രതീക്ഷകൾ ഉള്ള മാതാപിതാക്കളുടെ മക്കൾ ചിന്തിക്കുന്നത് ആത്മഹത്യ ആണ് അവരുടെ ഏക ആശ്രയം എന്നാണ്. പല തരത്തിൽ ചൂഷണം ചെയ്യപ്പെട്ട പെൺകുട്ടികളും ഈ ഗണത്തിൽപ്പെടും.

### 3. രോഗങ്ങൾ

രോഗങ്ങൾ ചില വ്യക്തികളെ നിരാശയിലേയ്ക്കും പ്രത്യാശ ഇല്ലായ്മയിലേയ്ക്കും നയിക്കുന്നു. ചികിത്സിച്ച് ഭേദമാക്കാൻ പറ്റാത്ത രോഗങ്ങൾ (ഉദാ.എയ്ഡ്സ്, ക്യാൻസർ). അവർക്ക് സമൂഹത്തിൽ അവർ വേണ്ടാത്തവരും പ്രയോജനമില്ലാത്തവരുമായി സ്വയം പരിഗണിക്കുന്നു.

## II കുടുംബപരമായ പ്രശ്നങ്ങൾ

മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിൽ കുടുംബ ആത്മഹത്യ കൂടിവരികയാണ്. അതിന് കാരണം കുടുംബങ്ങളിൽ പരസ്പരമുള്ള ബന്ധങ്ങൾ കുറഞ്ഞ് വരുന്നതാണ്.

### 1. കുടുംബബന്ധങ്ങളുടെ അപര്യാപ്തത.

കുടുംബത്തിൽ ബന്ധങ്ങൾ കുറയാൻ ഒത്തിരി കാരണങ്ങളുണ്ട്. കുടുംബനാഥന്റെ മദ്യപാനം, ഭർത്താവും ഭാര്യയും തമ്മിലുള്ള വഴക്ക്, മാതാപിതാക്കളിൽ നിന്നും വേണ്ടത്ര സ്നേഹവും കരുതലും മക്കൾക്ക് ലഭിക്കാത്തത്, കുടുംബത്തിൽ പരസ്പരമുള്ള ധാരണയുടെ കുറവ്, സാമ്പത്തിക ബുദ്ധിമുട്ട്, സ്ത്രീധന പ്രശ്നം കാരണമുള്ള വഴക്ക്, രോഗം ഇവ കുടുംബങ്ങൾ തമ്മിലുള്ള സ്നേഹം, സന്തോഷം കെടുത്തുന്നു. 25% സ്ത്രീകളും ആത്മഹത്യ ചെയ്യുന്നതിന്റെ പ്രധാന കാരണം കുടുംബ പ്രശ്നങ്ങളാണ്. അതായത് ആരും തങ്ങളെ കരുതാൻ ഇല്ലെന്ന തോന്നൽ



അപ്പനും അമ്മയ്ക്കും മക്കൾക്കും ഉണ്ടാകുന്നു. അത് സ്വയം ഇല്ലായ്മചെയ്യാനുള്ള മനോഭാവത്തിലേയ്ക്ക് നയിക്കുന്നു. പഴയകാലത്തുണ്ടായിരുന്ന കൂട്ടുകുടുംബം മാറി അണുകുടുംബത്തിലേയ്ക്ക് നീങ്ങികൊണ്ടിരിക്കുകയാണ്, നമ്മുടെ സമൂഹം. കുടുംബങ്ങളിൽ വിട്ടുവീഴ്ച ചെയ്യാൻ , പരസ്പരം വിട്ടുകൊടുക്കാൻ തയ്യാറാകാത്ത അവസ്ഥ. പരസ്പരം പങ്ക്‌വെയ്പ് നടത്തുവാൻ മടി,അതേ സമയം സമൂഹത്തിൽ മാന്യത നഷ്ടപ്പെടുത്താതെ ജീവിക്കണെ എന്ന ആഗ്രഹം. അത് നടക്കാതെ വരുമ്പോൾ നിരാശയാകുന്നു. ജീവിതത്തിന്റെ പ്രതീക്ഷ നഷ്ടപ്പെടുന്നു.

**2. സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ**

നമ്മുടെ സമൂഹത്തിൽ എപ്പോഴും മുഴങ്ങി കേൾക്കുന്ന വാർത്തകളാണ്സ്ത്രീകൾക്കെതിരെയുള്ള അക്രമങ്ങൾ. അത് മാനഭംഗം , തട്ടിക്കൊണ്ട് പോകൽ, മറ്റ് പലതരം ചൂഷണങ്ങൾ എന്നിവയാണ്.ഇങ്ങനെയുള്ള കാര്യങ്ങൾ സമൂഹമദ്ധ്യത്തിലേക്ക് കൊണ്ടുവരാൻ നാണക്കേട് മൂലം പലരും മടിക്കുന്നു.

## III സാമൂഹിക- സാമ്പത്തിക കാരണങ്ങൾ

**1. ആഗോളവത്കരണം**

കേരള സമൂഹം ആഗോളവത്കരണത്തിന്റെ ഭാഗമായി ഒത്തിരി നല്ലതും മോശവുമായ മാറ്റങ്ങൾക്ക് വിധേയമായിട്ടുണ്ട്. അതിൽ ആദ്യത്തേതാണ് കൂട്ടുകുടുംബവ്യവസ്ഥിയിൽ നിന്നും അണുകുടുംബത്തിലേയ്ക്കുള്ള മാറ്റം, ഒത്തിരി വിവാഹമോചനങ്ങൾ അരങ്ങേറുന്നു, പുതിയ ജീവിതശൈലികൾ കൊണ്ടുവരുന്നു, വിവാഹത്തിന്റെ ഉത്തരവാദിത്വങ്ങൾ കുറഞ്ഞുവരുന്നു, ഉയർന്ന ജോലിയ്ക്കുള്ള പരക്കംപാച്ചിൽ തുടങ്ങിയവ. ഇത്തരത്തിലുള്ള മാറ്റങ്ങൾ വ്യക്തികളെ പലതരത്തിൽ സ്വാധീനിക്കുന്നു.

**2. മാധ്യമ സ്വാധീനം**

മാധ്യമങ്ങൾ വ്യക്തികളെ പോസിറ്റീവ് ആയും നെഗറ്റീവ് ആയും സ്വാധിനിക്കുന്നുണ്ട്. ഉദാ: മാധ്യമങ്ങൾ ആത്മഹത്യ ചെയ്തവരുടെ ഫോട്ടോ ചെയ്തവിധം പ്രദർശിപ്പിക്കുമ്പോൾ അത് വ്യക്തികളിൽ സ്വാധീനം ചെലുത്തുന്നുണ്ട്. അതുപോലെ വ്യക്തി ജീവിതത്തിൽ പലതരത്തിലുള്ള വ്യാമോഹങ്ങൾ മാധ്യമങ്ങൾ കൊടുക്കുന്നുണ്ട്.

**3. സാമ്പത്തിക പ്രശ്നങ്ങൾ**

പണത്തിന്റെ കുറവ് വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും ഒത്തിരി പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്. അതുമൂലം കുടുംബജീവിതത്തിൽ അസ്വസ്ഥത കുന്നുകൂടുന്നു. ഉദാ: നിത്യജീവിതത്തിന് വേണ്ട കാര്യങ്ങൾ വാങ്ങിക്കാൻ വിഷമിക്കുന്ന



മാതാപിതാക്കൾ, രോഗത്തിന് ശരിയായ ചികിത്സ ചെയ്യാൻ പറ്റാത്ത അവസ്ഥ, പെൺകുട്ടികളെ വിവാഹം കഴിച്ച് അയയ്ക്കാൻ വിഷമിക്കുന്ന മാതാപിതാക്കൾ, ബാങ്കിൽ നിന്നും പണം കടം എടുത്തിട്ട് തിരികെ അടയ്ക്കാൻ പറ്റാത്ത അവസ്ഥ. കർഷകരായ വ്യക്തികൾ ശരിയായ കാലാവസ്ഥ ലഭിക്കാത്തത് മൂലം പലതരത്തിൽ വിഷമിക്കുന്ന സാഹചര്യം. ഇവയൊക്കെ സഹിക്കാവുന്നതിലും അധികം ആകുമ്പോൾ സ്വന്തം ജീവൻ നശിപ്പിക്കാൻ പ്രേരണ ഉണ്ടാകുന്നു.

**4. അമിത മദ്യപാനം**

മദ്യം ഒരു വലിയ വിപത്തായി മാറിയിരിക്കുന്നു. മദ്യപാനിയുടെ കുടുംബത്തിൽ നിത്യേന കുടുംബവഴക്ക് ഉണ്ടാകുന്നത്മൂലം അമ്മമാരും കുട്ടികളും പലതരത്തിലുള്ള വിഷമതകൾ അനുഭവിക്കുന്നു. ഇത്തരക്കാരിൽ ആത്മഹത്യ പ്രവണത കൂടാൻ സാധ്യത കൂടുതലായി കാണുന്നു. മദ്യപാനിയ്ക്ക് വ്യക്തിജീവിതത്തിൽ അപമാനം, കുറ്റബോധം, സാമൂഹിക ഒറ്റപ്പെടൽ, മാനസിക പിരിമുറുക്കം, സാമ്പത്തിക പ്രശ്നങ്ങൾ എന്നിവ ഉണ്ടാകുന്നു. ജീവിതത്തോട് വെറുപ്പ് തോന്നുന്നു. പഠനത്തിന്റെ വെളിച്ചത്തിൽ ആത്മഹത്യയ്ക്ക് മദ്യപാനം ഒരു പ്രധാന കാരണമായി ഗണിക്കുന്നു.

ജീവിതം ദൈവദാനമാണ്. ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും ആണ് ഓരോ വ്യക്തിയും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. അതാണ് ഓരോ വ്യക്തിയുടെയും മഹത്വം. നമ്മൾ ജീവന്റെ കാവൽക്കാരാണ്. നമുക്ക് തന്നിരിക്കുന്ന ജീവൻ നാം കാത്ത്സൂക്ഷിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യണം. ആത്മഹത്യ ഒന്നിനും ഒരു പരിഹാരമോ, ഉത്തരമോ അല്ല. ജീവിത്തതിൽ നിന്നുള്ള ഒളിച്ചോട്ടമാണ്. നമുക്ക് നൽകപ്പെട്ട ജീവൻ മരണം വരെ നന്നായി കാത്ത് സൂക്ഷിക്കാൻ നമുക്ക് പരിശ്രമിക്കാം. അതിനായി പ്രാർത്ഥിക്കാം.





# അതിരുവിടുന്ന ആഡംബരം

**ഡോ. അശോക് അലക്സ് ഫിലിപ്**

(പ്രിൻസിപ്പാൾ, പീറ്റ് മെമ്മോറിയൽ ട്രെയിനിങ് കോളേജ്, മാവേലിക്കര)

അറിവും വിവേകവും ഒരുമിക്കുന്നിടത്താണ് ജ്ഞാനവും ക്ഷേമവും കൈവരുന്നത്. മറ്റൊരു തരത്തിൽ പറഞ്ഞാൽ അറിവില്ലായ്മയും, അവഗണനയും, ആലസ്യവും മനുഷ്യനെ അന്ധകാരത്തിലേക്ക് നയിക്കുന്നു. ജ്ഞാനത്തിന്റെ വെളിച്ചത്തിൽ നടക്കേണ്ട മനുഷ്യകുലം തിരിച്ചറിവിന്റെ ഭ്രമണപഥങ്ങളിൽ നിന്നകന്ന് തമോഗർത്തങ്ങളിൽ അകപ്പെടുന്നു. വിവേക രഹിതമായി പെരുമാറുന്നതിനാൽ മാനത്തോടെ നടത്തേണ്ട വ്യവഹാരങ്ങൾ അപമാനപൂരിതമാകുന്നു. വിദ്യാഭ്യാസം ലോകത്തിന് നൽകുന്ന വലിയ സംഭാവന ലളിതമായി ജീവിക്കുവാനുള്ള ആഹ്വാനമാണ്. ചിന്തയിലെ ഔന്നത്യവും ജീവിതശൈലിയിലെ ലാളിത്യവും അത്യന്താപേക്ഷിതമാണ്.







'ചവറുംചാവേറും' എങ്ങനെയോബന്ധപ്പെട്ടിരിക്കുന്നു എന്ന് ഒരു നിരീക്ഷണമുണ്ട്. രണ്ടും വലിച്ചെറിയപ്പെടുകയാണ്. ആദ്യത്തേത്, ഉപയോഗത്തിന് ശേഷം വലിച്ചെറിയുന്നതാണങ്കിൽ രണ്ടാമത്തേത് നിക്ഷിപ്ത ഉപയോഗത്തിനായി വലിച്ചെറിയപ്പെടുകയാണെന്ന വ്യത്യാസം മാത്രം. നീചകൃത്യങ്ങൾക്ക് നിയോഗിക്കപ്പെടുന്ന മനുഷ്യരെയും, പാഴ്‌വസ്തുക്കളെയും തമ്മിൽ താരതമ്യം ചെയ്യുന്നതിൽ അപാകതയുണ്ടെങ്കിലും രണ്ടും ക്രമാതീതമായി പെരുകുന്നതിന് പിന്നിൽ മനുഷ്യന്റെ മനോഭാവങ്ങളിൽ വന്ന് കൊണ്ടിരിക്കുന്ന മാറ്റത്തിന്റെ സ്വാധീനമുണ്ട് എന്ന് നിസംശയം പറയാൻ കഴിയും. സ്വർണക്കടത്ത് തുടങ്ങിയ വൻവിവാദങ്ങളിലെല്ലാം ആരോപിതരാകുന്നത് വിദ്യഭ്യാസം ആർജ്ജിച്ചവരാണ്. നിരക്ഷരത മാത്രമല്ല നമ്മുടെ പ്രശ്നം. കള്ളവും ചതിയുമില്ലാത്ത സമ്പ്രദായത്തെ കുറിച്ച് പ്രസംഗിച്ചത്കൊണ്ടോ, കീർത്തനങ്ങൾ ഉരുവിട്ടത് കൊണ്ടോ ആയില്ല, വൈകാരിക ദൃഢതയും ആത്മീയ നിലവാരവുമുള്ള ഒരു തലമുറയെ രൂപപ്പെടുത്തുവാൻ നമുക്ക് കഴിയണം.

തീവ്രവാദികൾ മനുഷ്യരാണ് എന്ന് വാദിക്കുന്നവരുണ്ട്. തീർച്ചയായും അങ്ങനെ തന്നെയാണ്. മനുഷ്യരെ സമ്മർദ്ദങ്ങളിലാക്കി, പ്രലോഭനങ്ങളിൽപ്പെടുത്തി, വശംകെടുത്തി, വരുതിയിലാക്കി ചില കൃത്യങ്ങൾക്കായിട്ട് പ്രേരിപ്പിക്കുകയാണ്. സമ്പത്തിന്റെ അളവുകോലുകളും, ധനത്തിന്റെ മാനദണ്ഡങ്ങളും, പണത്തിന്റെ ഗുണിതങ്ങളും പ്രേരണകളെ നിയന്ത്രിക്കുമ്പോൾ മനുഷ്യന്റെ സ്വാഭാവികമായ ഇച്ഛകൾ 'യന്തിരൻ' ശൈലികൾക്ക് വഴിമാറുന്നു. എല്ലാം ചിട്ടപ്പെടുത്തിയത് എന്ന്‌വരുമ്പോൾ കൈമോശം വരുന്നത് മാനുഷിക ഭാവമാണ്. ആധുനിക മനുഷ്യന്റെ ജീവിത സൗകര്യങ്ങൾ ഏറുന്നുവെങ്കിലും മുഖത്തെ ചിരി മായുന്നത് ഇക്കാരണം കൊണ്ടുമായിരിക്കാം. വലിച്ച് മുറുകുന്ന പ്രത്യയ ശാസ്ത്രങ്ങളും, ഞെരുക്കുന്ന ധനചിന്തകളും, പദവി വ്യാമോഹങ്ങളും മനുഷ്യരുടെ പ്രസന്നത നഷ്ടപ്പെടുത്തുന്നുവോ?

കേരളത്തെക്കുറിച്ച് പഠിച്ച സാമൂഹ്യശാസ്ത്രജ്ഞർ പറയുന്നത് 'ആഡംബരത്തോടുള്ള വിശപ്പ്' അനുഭവിക്കുന്ന ഒരു കൂട്ടം ആൾക്കാർ താമസിക്കുന്നതും, താമസിക്കാത്തതുമായ സ്ഥലം. 'ദൈവത്തിന്റെ നാട്' എന്ന് വിശേഷിപ്പിക്കപ്പെടുമ്പോൾ തന്നെ പിശാചിന്റെ ആൾക്കാർ എന്ന വിശേഷണവും ചേരുന്നുണ്ട് എന്നാണ് ഒരു ദൈവശാസ്ത്രജ്ഞന്റെ നിരീക്ഷണം. വിപുലമാക്കപ്പെട്ട വീടുകൾ, കൊട്ടാര സദൃശ്യമായ ഉൾവശങ്ങൾ,

രാജഗേഹങ്ങളിൽ പോലും കാണാത്ത തരത്തിലുള്ള മതിലുകളിലെ കൊത്തുപണികൾ, കെട്ടിട നിർമ്മാണത്തിൽ ഉപയോഗത്തെക്കാൾ അധികമായി കാഴ്ചയ്ക്ക് നന്നെന്ന് തോന്നുന്ന വസ്തുക്കൾ, ട്രെൻഡുകൾ, വിലകൂടിയ നായ്ക്കൾ, അപൂർവ്വമായ കാറുകൾ, ആഡംബരത്തിന്റെ വിശപ്പ് ഏറുകയാണ്. തൃപ്തമാക്കുവാൻ കഴിയാത്ത മനസ്സും, കൊതി തീരാത്ത ശരീരവുമായി ആഡംബരത്തിന്റെ പകിട്ടും, പണത്തിന്റെ പളപളപ്പും മനോഭാവങ്ങളിലും നിഴലിക്കുകയാണ്.

ദൈവാലയങ്ങളിലും ഇത് നിഴലിക്കുന്നുണ്ട്. മരണാനന്തര കർമ്മങ്ങളിൽ പോലും ബഹുവർണ്ണങ്ങളിൽ എത്തുന്ന ആളുകളുടെ എണ്ണം വർദ്ധിക്കുന്നു. ഇത്രയധികം ജീവിതസൗകര്യങ്ങൾ വർദ്ധിച്ചിട്ടും വിവാഹസത്കാരങ്ങളിലെ അച്ചടക്കരാഹിത്യവും, ഭക്ഷണത്തോടുള്ള ആർത്തിയും ഏറുകയാണോ? ജീവിതം നിലവാരം വർദ്ധിച്ചിട്ടും മനസ്സിൽ ആനന്ദം ഉള്ളവരുടെ എണ്ണം കുറയുകയാണോ? 'വിഷാദം' ഒരു അനുഷ്ഠാനം പോലെയും, ആഘോഷം പോലെയും കൊണ്ട് നടക്കുന്നവരുടെ എണ്ണം കൂടുകയാണോ? കണക്കുകൾ സൂചിപ്പിക്കുന്നത്, കേരളത്തിൽ വിഷാദരോഗികളുടെ എണ്ണം കൂടുന്നു എന്നാണ്. വിഷാദരോഗികൾക്ക് നൽകുന്ന മരുന്നുകളുടെ വലിയ വിപണിയായി കേരളം മാറുന്നു. കുടുംബ ബന്ധങ്ങളിലും വ്യക്തി പരമായ വ്യവഹാരങ്ങളിലും പ്രതിഫലിക്കുന്ന ഈ ജീർണത സമൂഹത്തിന് നേരിട്ടിരിക്കുന്ന അപചയത്തിന്റെ നേർക്കാഴ്ചയായി നാം കാണേണ്ടതുണ്ട്.



സഭയുടെ ഉത്തരവാദിത്തം വളരെ വലുതാണ്, എന്ന് നാം ഓർമ്മിക്കണം. ഒരു വശത്ത് പെരുകുന്ന ആഡംബരചിന്തകൾ മൂല്യങ്ങളെ മുഴുവൻ ഞെരുക്കുകയാണ്. സത്യത്തിന്റെയും, ക്ഷമയുടെയും പാതകളെക്കാൾ ജീവിത വിജയത്തിന്റെ മായാക്കാഴ്ചകൾ വ്യക്തികളെയും



സമൂഹങ്ങളെയും ഭ്രമിപ്പിക്കുകയാണ്. മറുവശത്ത് തീരുമാനങ്ങൾ എടുക്കുവാൻ ശക്തിയില്ലാത്ത, സന്തോഷം നഷ്ടപ്പെട്ട, ജീവന്റെ പ്രസരിപ്പ് ഇല്ലാത്ത ഒരു തലമുറ രൂപപ്പെടുന്നു. പ്രതിരോധത്തിന്റെ ശക്തിയേക്കാൾ സർവ്വും നഷ്ടപ്പെടുന്നതിന്റെ രോഗലക്ഷണങ്ങൾ കണ്ട് തുടങ്ങിയിരിക്കുന്നു. വർഷത്തിൽ ഒന്നോ രണ്ടോ ദിവസം മാത്രം കഴിച്ചിരുന്ന ആഹാര പദാർത്ഥങ്ങൾ വർഷത്തിൽ ഉടനീളം കഴിക്കുന്നതിനാൽ ആഹാരത്തിൽ പുതുമയില്ല. ഉത്സവങ്ങളിൽ മാത്രം ധരിച്ചിരുന്ന പുതുവസ്ത്രങ്ങൾ ഇന്നു പല ദിവസങ്ങളിലായി അണിയുന്നതിനാൽ വസ്ത്രത്തിൽ പുതുമയില്ല. ഒന്നിനും പുതുമ തോന്നാത്തതിനാൽ രസമില്ലാത്ത അവസ്ഥ സംജാതമാകുന്നു. നീരസം വർദ്ധിക്കുന്ന ജീവിത സാഹചര്യങ്ങളിൽ ജീവിതത്തോട് വിരക്തിയും വൈരാഗ്യവും വർദ്ധിക്കുന്നു. സ്വയം ഹനനത്തിന്റെ നീരാളിപ്പിടുത്തത്തിൽ ആളുകൾ വീഴുന്നതിനു പല കാരണങ്ങളുണ്ട്.

സ്നേഹവും കരുതലും നഷ്ടപ്പെടുന്നതും മനുഷ്യർ സ്വാർത്ഥമതികളും ഉഗ്രൻമാരുമായി മാറുന്നതും ഇത്തരം സാമൂഹിക അപചയങ്ങളുടെ അഴം വർദ്ധിപ്പിക്കുന്നു. സത്യവേദ പുസ്തകത്തിന്റെ അടിസ്ഥാനത്തിൽ ജീവിതങ്ങളെ പുനക്രമീകരിക്കുക എന്നതാണ് അഭികാമ്യമായത്. ചെറുപ്പം മുതൽ തന്നെ സഭയോടും ആത്മീയ പ്രവർത്തനങ്ങളോടും ബന്ധപ്പെട്ട് കുഞ്ഞുങ്ങൾ വളരണം. സമൂഹത്തിന്റെ ആവശ്യങ്ങൾ കണ്ടറിയുവാനും വേദനകൾ തിരിച്ചറിയുവാനും സഹായിക്കുന്ന അന്തരീക്ഷം സംജാതമാക്കണം. പെരുനാളുകളും ജന്മദിനങ്ങളും ആഘോഷങ്ങളാക്കാതെ സഹജീവികളെ സഹായിക്കുന്ന ഒരു സത്കർമ്മമെങ്കിലും ചെയ്യുവാൻ പ്രേരിപ്പിക്കണം. അങ്ങനെ ആത്മീയ സന്തോഷങ്ങൾ നിറയുന്ന വ്യക്തിത്വങ്ങളായി രൂപപ്പെടുത്തുവാൻ സഭയുടെ ഇടപ്പെടൽ ആവശ്യമാണ്. മൂല്യബോധനത്തിന്റെ പുതിയ അടരുകൾ കണ്ടെത്തുവാനും അവ പ്രാഗൽഭ്യത്തോടെ നൽകുവാനും കഴിയണം. അതാണ് പുതുനൂറ്റാണ്ടിന്റെ നിയോഗം. അവിടെയാണ് അറിവും വിവേകവും ഒരുമിക്കുന്നത്.

# അടിച്ചുപൊളിക്കുന്ന ജീവിതം

രാജു മാത്യു
(മലയാള മനോരമ, കൊല്ലം)

'ജീവിക്കുകയാണെങ്കിൽ അടിച്ചു പൊളിച്ചു ജിവിക്കണം. അല്ലാതെ കഞ്ഞിയും ചമ്മന്തിയും കഴിച്ച് കഴിയേണ്ട കാര്യമില്ല'- ആ ഇരുപത്തിരണ്ടുകാരൻ കൂസലില്ലാതെ പറഞ്ഞു. ഹോട്ടൽ മാനേജ്മെന്റ് ബിരുദധാരിയാണ്. ഇപ്പോൾ ജയിലിലാണ്. മോഷണ കുറ്റത്തിന് പിടിക്കപ്പെട്ട് കൊല്ലത്തെ കോടതിയിലേക്ക് പോകുമ്പോഴായിരുന്നു അവന്റെ ഈ ഡയലോഗ്. ബൈക്ക് മോഷണവുമായി ബന്ധപ്പെട്ട് പിടിയിലായ നാൽവർ സംഘത്തിലെ ഒരംഗമാണ് അവൻ. മോഷ്ടിച്ച ബൈക്കുകൾ മറിച്ചു വിറ്റ് മുന്തിയ ഹോട്ടലുകളിലും ബാറുകളിലും ജീവിതം ധൂർത്തടിച്ച് പിടിയിലായപ്പോഴും മനസ്സിൽ പതിഞ്ഞ സുഖലോലുപതാ മന്ത്രത്തിനു മാറ്റം വന്നിട്ടില്ലെന്നു അവന്റെ വാക്കുകൾ കേട്ടപ്പോൾ മനസ്സിലായി. സംഘത്തിലെ മൂന്നു പേരുടെയും മനസ്ഥിതി ഇതാണെന്ന് കൂടെയുണ്ടായിരുന്ന പോലീസുകാരും പറഞ്ഞു. മാറുന്ന കാലത്തിന്റെ മാറേണ്ട ചുവരെഴുത്താണ് ഇതെന്നു തോന്നി. വർധിക്കുന്ന ആഡംബര പ്രിയത്തെയും പെരുകുന്ന ആത്മഹത്യകളെയും കുറിച്ച് ചിന്തിച്ചപ്പോൾ ഓർത്തുപോയ സംഭവമാണ്.



### ആഡംബരവും ആത്മഹത്യയും

ആഡംബരപ്രിയവും ആത്മഹത്യാ പ്രവണതയും തമ്മിൽ നേരിട്ടു ബന്ധമുണ്ടോ എന്ന് അറിയില്ല. അതേ സമയം പട്ടിണിയും ആത്മഹത്യയുമായി ബന്ധമുണ്ട്. പക്ഷേ ലോകത്ത് വർദ്ധിക്കുന്ന ആത്മഹത്യകളുടെ മുഖ്യകാരണം ദാരിദ്ര്യമല്ലെന്നു കണക്കുകൾ വ്യക്തമാക്കുന്നു. സമ്പന്ന രാജ്യങ്ങളിൽ സമ്പത്ത് കുമിഞ്ഞ് കൂടിയിട്ടും മനുഷ്യന്റെ ആഹ്ലാദത്തിന്റെ അളവ് ഏറിയില്ല എന്ന് സാമ്പത്തിക ശാസ്ത്രജ്ഞനായ ഈസ്ട്രലിൻ പണ്ട് പറഞ്ഞിട്ടുണ്ട്.

ലോകാരോഗ്യ സംഘടനയുടെ കണക്ക് അനുസരിച്ച് ലോകത്തെ പ്രതിവർഷ ആത്മഹത്യാ നിരക്ക് 14.5 ശതമാനം ആണ്. രണ്ടായിരാമാണ്ടിലെ കണക്കനുസരിച്ച് ഇന്ത്യയിൽ ശരാശരി 108597 പേർ ആത്മഹത്യ ചെയ്യുന്നു(നാഷണൽ ക്രൈം റക്കഡ്സ് ബ്യൂറോ). അങ്ങനെ വരുമ്പോൾ പ്രതിദിനം മുന്നൂറ് ആത്മഹത്യകൾ. ഒരോ അഞ്ച് മിനിറ്റിലും ഒരു ആത്മഹത്യ നടക്കുന്നതായും മനസ്സിലാക്കാം. ലക്ഷത്തിൽ 28.76 ആണ് കേരളത്തിൽ ആത്മഹത്യാ നിരക്ക്. രേഖപ്പെടുത്തിയവയേക്കാൾ വളരെ



കൂടുതലാവും രേഖപ്പെടുത്താത്തവ എന്ന വലിയ സത്യം ഇതിനോടു ചേർത്തു വായിക്കുമ്പോഴാണ് ഭീകര ചിത്രം കൂടുതൽ വ്യക്തമാവുക. കൗമാരകാലത്തെ പ്രശ്ന സങ്കീർണതകളാണ് ലോകത്തെ ആത്മഹത്യയുടെ മുഖ്യ കാരണമെന്നും ലോകാരോഗ്യ സംഘടനയുടെ കണക്കുകൾ സാക്ഷ്യപ്പെടുത്തുന്നു.

### ആഡംബരം

ആഡംബരം ആപേക്ഷികമാണ്.ആഡംബരത്തിന്റെ അളവുകോൽ കാലത്തിനനുസരിച്ച് പുനർ നിർവചിക്കപ്പെടുകയും ചെയ്യാറുണ്ട്. ഉദാഹരണമായി പണ്ട് എസി കാറുകൾ ആഡംബരമായി കരുതിയിരുന്നെങ്കിൽ ഇന്ന് മധ്യവർത്തി സമൂഹത്തിനിടയിൽ സാധാരണ ആവശ്യമായി കണക്കാക്കുന്നു. (ഭിക്ഷക്കാരന് ബർഗർ ആഡംബരമാണ് എന്നാൽ ഐടി ടെക്കിക്ക് അത് ഒരു

നേരത്തെ ലഘു ഭക്ഷണം മാത്രമാണ് എന്നതുപോലെ). വരവിന് അനുസരിച്ചു ചെലവാക്കുന്നതിനെ ഏവരും ന്യായീകരിക്കും. വരുമാനത്തിൽ കവിഞ്ഞ ചെലവാക്ക ലിനെയാണല്ലോ പൊതുവേ ധൂർത്തിൽ ഉൾപ്പേടുത്തുന്നത്. വരുമാനത്തിനനുസരിച്ച് ചെലവ് ചെയ്തുകൊള്ളാൻ വിശുദ്ധ ഗ്രന്ഥവും പറയുന്നു. ഉയർന്ന വരുമാനമുള്ളപ്പോഴും ഏറ്റവും കുറച്ചു മാത്രം ചെലവാക്കുന്നതിന് പിശുക്ക് എന്നു നമ്മൾ കളിയാക്കാറുമുണ്ട്. അപ്പോൾപ്പിന്നെ വരവിനനുസരിച്ചും സാഹചര്യങ്ങൾക്ക് ആനുപാതികമായും ഉള്ള ചെലവാക്കലിനെയാണ് നീതി പൂർവ്വമായ വ്യയം എന്നു വിവക്ഷിക്കാം. എങ്കിലും മുഴുപ്പട്ടിണിക്കാരന്റെ മുന്നിലിരുന്ന് ചിക്കൻ ബിരിയാണി തിന്നുമ്പോഴുള്ള അനൗചിത്യം തീർച്ചയായും ധൂർത്ത് മാത്രമല്ല പാതകവുമാണ്. പ്രത്യേകിച്ച് ലാസറിന്റെയും ധനവാന്റെയും ഉപമയിലൂടെ ദരിദ്രന്റെ കണ്ണീരൊപ്പാൻ ധനികർക്ക് ഉത്തരവാദിത്വമുണ്ട് എന്ന് ലോകത്തെ പഠിപ്പിച്ച ക്രിസ്തുവിനെ പിൻപറ്റുന്ന നമ്മളെങ്കിലും ആഡംബരങ്ങ ളിൽ നിന്ന് അകന്നു നിൽക്കണം. ആഡംബരത്തിൽ ഡംബനും ഡംബിയും ഉണ്ടന്ന് അറിയുക (അങ്ങനെ യുള്ളവരെ അഴകിയ രാവണൻമാരും രാവണത്തികളുമായും ആണ് സമൂഹം അവജ്ഞയോടെ കാണുന്നത് എന്ന് തോന്നിയിട്ടുണ്ട്). ആഡംബരം ഭ്രമിക്കുന്നതാണ്. അതിനു പരിധികളുമില്ല. ഇതൊരു വൈറസ് വ്യാധിപ്പോലെ പടരുന്നുണ്ട് എന്നതാണ് സത്യം. പട്ടിണി പാവങ്ങളുടെ രാജ്യത്ത് അമിത വസ്ത്രം പോലും ആഡംബരമാണെന്ന് പഠിപ്പിച്ച ആളാണ് ഗാന്ധിജി. മേൽമുണ്ട് ഉപേക്ഷിച്ച് അർദ്ധനഗ്നനായ ഫക്കീർ എന്ന് ആക്ഷേപവും അദ്ദേഹം കേട്ടു. പാവങ്ങളോട് അനുരൂപപ്പെടുന്നതിൽ അദ്ദേഹം പക്ഷേ അഭിമാനം കൊണ്ടു. അതുകൊണ്ടാണ് അദ്ദേഹം മഹാത്മാവായത്.

## അംബാനിമാരുടെ ഭാരതം

മുകേഷ് അംബാനിയുടെ ആന്റിലിയ എന്ന 27 നില മണി മാളിക നിൽക്കുന്ന അതേ രാജ്യത്തും സംസ്ഥാനത്തുമാണ് എഷ്യയിലെ എറ്റവും വലിയ രണ്ടാമത്തെ ചേരി എന്നതാണ് വലിയ വിരോധാഭാസം. നാലുലക്ഷം ചതുരശ്ര അടി വിസ്തീർണമുള്ള അന്റാലിയയിൽ അംബാനിയും ഭാര്യയും മൂന്നു മക്കളുമാണ് താമസം. അഞ്ഞൂറ് ജോലിക്കാരുമുണ്ട്. ഇതിനൽപ്പം മാറിയാണ് പത്തുലക്ഷം പേർ ക്രിമികളെപോലെ ഞുരച്ചു കഴിയുന്ന ധാരാവി ചേരി. അംബാനിയുടെ അംബരചുംബിയിൽ 168 കാറുകൾ ഒരേ സമയം പാർക്കു ചെയ്യാം. മൂന്ന് ഹെലിപാടുകളുമുണ്ട്. ധാരാവിയിൽ ഒരാൾക്ക് കഷ്ടി കിടക്കാവുന്നത്ര മാത്രം

വലുപ്പമുള്ള തകര വീടുകൾ എറ്റവും വലിയ ആഡംബരമാണ്. അംബാനി പണം മുടക്കി വീടുവച്ചതിലല്ല, ഇത്രയും ആർഭാടം ഈ പട്ടിണി രാജ്യത്ത് വേണോ എന്ന ധാർമികതയാണ് പ്രശ്നം.

ഭക്ഷണം, പാർപ്പിടം, വസ്ത്രം എന്നിവ പൗരന്റെ



അടിസ്ഥാന അവകാശമായി ഭരണഘടനയുടെ മുഖത്തെഴുതിയിട്ടുണ്ടെങ്കിലും പാവപ്പെട്ടവന്റെ തലയി ലെഴുത്ത് മാറ്റാൻ ഇതിനു കഴിഞ്ഞിട്ടില്ല എന്നതാണ് സത്യം. 1947-ൽ ഇന്ത്യാക്കാരന്റെ പ്രതിശീർഷ വരുമാനം 619 ഡോളർ ആയിരുന്നു. ചൈനയുടെത് 439ഉം ദക്ഷിണ കൊറിയ യുടേത് 770 ഉം ഡോളർ. എന്നാൽ 2000-ൽ ദക്ഷിണ കൊറിയ വികസിത രാജ്യമായി. അവരുടെ പ്രതി ശീർഷ വരുമാനം 15720 ആയപ്പോൾ ഇന്ത്യാക്കാരന്റേത് വെറും 1,818 ഡോളർ മാത്രമായി. ഇതാണ് വികസനം. ദോഷം പറയരുതല്ലോ. ഇന്ത്യയിൽ ശതകോടീശ്വരന്മാരുടെ എണ്ണത്തിൽ വൻ വർദ്ധനയാണ് അടുത്തകാലത്ത് ഉണ്ടായിട്ടുള്ളത്. ഫോബ്സ് പുറത്തിറക്കിയ പട്ടികയിൽ ആയിരംകോടിക്കു മുകളിൽ ആസ്ഥിയുള്ള 55 പേരുണ്ട് ഭാരതത്തിൽ. നമ്മെ അടക്കി ഭരിച്ചിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഉള്ളതിനെക്കാൽ മൂന്നിരട്ടിയാണ് ഇതെന്ന് ഓർക്കണം. അതെ സമയം നമുക്ക് മറ്റു കാര്യങ്ങളിലും വലിയ മുന്നേറ്റമുണ്ടായി. ദാരിദ്രത്തിന്റെയും ശിശുമരണത്തിന്റെയും ശൗചാലയമില്ലാത്തവരുടെയും കണക്കിൽ. ലോകത്തെ മൂന്നിലൊന്ന് പട്ടിണിക്കാർ വാഴുന്ന രാജ്യമാണ് നമ്മുടെ ഭാരതം. അതായത് ഒരു ദിവസം എഴുപത്തഞ്ച് രൂപാ പോലും(1.25 ഡോളർ) ചെലവാക്കാൻ ത്രാണിയില്ലാത്ത നാനൂറ് ദശലക്ഷം പേർ ഇന്ത്യയിൽ ഉണ്ട് എന്നാണ് ലോക ബാങ്കിന്റെ കണക്ക്. പ്രതിദിനം 120 രൂപാ പോലും ചെലവാക്കാൻ ഇല്ലാത്ത 68.7 ശതമാനം പേരും ഭാരതത്തിലുണ്ട്. ആഫ്രിക്കയിൽ 26 തനി പട്ടിണി രാജ്യങ്ങളിലുള്ള ആളുകളെക്കാൾ കൂടുതൽ പട്ടിണിക്കാർ നമ്മുടെ എട്ടു സംസ്ഥാനങ്ങളിലുണ്ട്. അഞ്ചു വയസ്സിൽ താഴെയുള്ള 42 ശതമാനം കുട്ടികൾ നമ്മുടെ രാജ്യത്ത് പോഷാകാഹാരമില്ലാതെ വലയുന്നു. 58 ശതമാനം പേർ വളർച്ച മുരടിപ്പ് നേരിടുന്നു.

സ്വതന്ത്രപൂർവ ഭാരതത്തിൽ ഒരു മുതിർന്ന ആളിനു 2400 മുതൽ 2800 കലോറി ആഹാരവും 30 യാർഡ് വസ്ത്രവും നൂറ് ചതുരശ്ര അടി വീടുമാണ് മിനിമം സുഭിക്ഷതയുടെ അളവ് കോലായി കണക്കാക്കിയിരുന്നത്. 2005 ലെ അർജുൻ സെൻഗുപ്ത റിപ്പോർട്ട് എല്ലാവരെയും ഞെട്ടിച്ചതാണ്. അന്ന് ദിവസം ശരാശരി 20 രൂപാപോലും ചെലവഴിക്കാൻ ഇല്ലാത്ത 77 ശതമാനം ഇന്ത്യാക്കാരാണ് ഉള്ളതെന്നായിരുന്നു കണ്ടെത്തിയിരുന്നത്.1990 ലെ



കണക്കനുസരിച്ച് 1.25 ഡോളർ പ്രതിദിനം ചെലവഴിക്കാനില്ലാത്ത 435 ദശലക്ഷം ഇന്ത്യാക്കാരുണ്ടെന്നാണ് വെളിപ്പെട്ടത് (51.3 ശതമാനം ). ഏതായാലും 2015 ആകുമ്പോൾ 23.6 ശതമാനമായി അത് കുറയും എന്നു കണക്കാക്കിയിട്ടുണ്ട്. ഇതു ആശാവഹമാണ്.

54 ദശലക്ഷം ആളുകൾക്ക് ഇവിടെ ശൗചാലയങ്ങളില്ല. അതായത് 64 ശതമാനത്തോളം ആളുകൾ ഇപ്പോഴും വെളിമ്പ്രദേശത്ത് വിസർജനം നടത്തുന്നവരാണ് എന്നർത്ഥം. ഇതുമൂലമുള്ള രോഗങ്ങൾക്കും മറ്റുമായി 3,24,000 കോടി രൂപ പാഴാക്കുന്നു. (ഇതേ രാജ്യത്താണ് കക്കൂസിലെ പൈപ്പിന്റെ പിടി നമ്മൾ സ്വർണം കൊണ്ട് ഉണ്ടാക്കുന്നത്) കഴിഞ്ഞ അഞ്ച് വർഷം കൊണ്ട് 4500 കോടി രൂപയാണ് ശൗചാലയങ്ങൾ നിർമ്മിക്കാൻ ഈ രാജ്യത്ത് ചെലവഴിച്ചത്. ചെലവാക്കുന്നതെല്ലാം ചില വായിൽ മാത്രം പോകുന്നതാണ് പ്രശ്നം. ലോകത്ത് ഒന്നരലക്ഷത്തോളം കുട്ടികൾ ശൗചാലയമില്ലാതെയുള്ള ആരോഗ്യ പ്രശ്നം കൊണ്ട് മരിക്കുന്നുണ്ടെന്നു ലോകാരോഗ്യ സംഘടനയുടെ കണക്കുകൾ വ്യക്തമാക്കുന്നു. ഇന്ത്യയിൽ കുടിവെള്ളവും കിട്ടാക്കനിയാവുന്ന കാഴ്ചയാണ് വരാൻ പോകുന്നത്. ഭൂമിയിൽ ജനസംഖ്യയുടെ 20 ശതമാനവും ഇന്ത്യയിലാണ്. എന്നാൽ ലോകത്തുള്ള ആകെ ശുദ്ധജലത്തിന്റെ 4 ശതമാനമാത്രമാണ് ഇവിടുള്ളത്. ഇതിനർത്ഥം ഇക്കാര്യത്തിലും നമ്മൾ മിതവ്യയം ശീലിച്ചില്ലങ്കിൽ പ്രശ്നം ഗുരുതരമാകും എന്നർത്ഥം.

## തിന്നില്ലങ്കിലും കുടിക്കണം

ഏതായാലും വേണ്ടില്ല 550 രൂപയ്ക്കു ജോലി ചെയ്താൽ 600 രൂപക്കു വെള്ളമടിക്കണം എന്ന വാശി നമ്മുടെ കേരളീയർക്കുണ്ട്. അതുകൊണ്ടാണല്ലോ 7860 കോടി രൂപയുടെ മദ്യം ഇവിടെ പ്രതിവർഷം വിൽക്കുന്നത്. ഈ കണക്ക് റോക്കറ്റു പോലെ മുകളിലേക്കു തന്നെയാണ്. കേരളത്തിൽ ജനസംഖ്യയിൽ 17.20 ശതമാനം പേർ മദ്യപരാണ്. ദേശീയ തലത്തിൽ ആളോഹരി മദ്യപാനം നാലു ലിറ്ററാണങ്കിൽ ഇവിടെ 8.3 ലിറ്ററാണ്. ഇതുമൂലമുള്ള ആത്മഹത്യയും കേരളത്തിൽ ഏറെയാണ്. കുറ്റകൃത്യങ്ങളും ദേശീയ ശരാശരിയേക്കാൾ പതിന്മടങ്ങാണ്. ഇനിയുമുണ്ട് അനേകം ധൂർത്തുകൾ. വിവാഹ ധൂർത്തുപോലുള്ളവയേക്കുറിച്ച് പറഞ്ഞു തുടങ്ങിയാൽ ഈ പട്ടിക അവസാനിക്കില്ല

## മിതവ്യയം

മനുഷ്യനെ നന്മയിലേക്ക് നയിക്കാൻ എല്ലാ മതങ്ങൾക്കും ബാധ്യതയുണ്ട്, അവകാശമുണ്ട്. ബാല്യം മുതൽ നന്മയുടെ വഴിയും നല്ലതിലേക്കുള്ള പാതയും നമ്മൾ പഠിപ്പിക്കണം. സാധുവായ അയൽക്കാരനോടും ദൈവത്തോടും ചേർന്ന് നിൽക്കണമെന്ന് ഓർമ്മിപ്പിക്കണം. ധൂർത്തും പന്നിക്കൂടും തമ്മിൽ വലിയ ദൂരമില്ലന്ന് വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം നമ്മെ ഓർമ്മിപ്പിക്കുന്നു. മിതവ്യയവും ആത്മസംയമനവും നമ്മൾ പഠിക്കണം, പഠിപ്പിക്കണം. നമ്മുടെ ബാവാ തിരുമേനി കണിശമായി പറഞ്ഞ കാര്യം ഇവിടെ ഓർക്കുന്നു. സ്വീകരണങ്ങൾ നൽകുമ്പോൾ പടക്കവും ഫ്ളക്സുകളും ഒഴിവാക്കി ആ പണം കൂടി നല്ല കാര്യങ്ങൾക്ക് ചെലവഴിക്കണമെന്നാണ് അദ്ദേഹം നിഷ്കർഷിച്ചത്. അനുകരണീയമായ മാതൃക. അല്ലെങ്കിലും മാതൃകകളുടെയോ ഉപദേശങ്ങളുടെയോ കുറവല്ലല്ലോ നമ്മുടെ പ്രശ്നം. മിയവ്യയത്തെക്കുറിച്ച് ഏഴുതുമ്പോൾ വാക്കുകളിലും അത് പാലിക്കേണ്ടതുകൊണ്ട് ഇവിടെ ചുരുക്കുന്നു. .

# യുവജനങ്ങൾ അറിയാൻ

## ലോകയുവജന സംഗമം 2016

### വിഷയം പ്രഖ്യാപിച്ചു

വത്തിക്കാൻ സിറ്റി: 2016-ൽ ക്രാക്കോവിൽ നടക്കുന്ന ലോക യുവജന സംഗമത്തിന്റെ പ്രമേയം പ്രഖ്യാപിച്ചു. വിശുദ്ധ മത്തായിയുടെ സുവിശേഷഭാഗ്യങ്ങളെ ആസ്പദമാക്കിയായിരിക്കും സമ്മേളനം. ഇതനുസരിച്ച് 2014-ൽ ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാൻമാർ സ്വർഗരാജ്യം അവരുടേതാണ് എന്ന സുവിശേഷഭാഗങ്ങളിലെ ആദ്യ തിരുവചനം ആസ്പദമാക്കി ധ്യാനിക്കും. 2015-ൽ ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാൻമാർ അവർ ദൈവത്തെ കാണും എന്ന വചനഭാഗം ധ്യാനിക്കും.

2016-ൽ ഈ രണ്ട് വിഷയങ്ങളും കരുണയുള്ളവർ ഭാഗ്യവാൻമാർ അവർക്ക് കരുണ ലഭിക്കും എന്ന തിരുവചന ഭാഗത്തിന്റെ ഉച്ചസ്ഥായിയിലെത്തും. റിയോയിൽ നടന്ന 28 -ാമത് ലോകയുവജന സംഗമത്തിൽ യുവജനങ്ങളോട് സുവിശേഷ ഭാഗങ്ങൾ വായിച്ച് ധ്യാനിക്കണമെന്ന് മാർപ്പാപ്പ ആവശ്യപ്പെട്ടിരുന്നു.



## ഹോളിവുഡിൽ പുതിയ ബൈബിൾ സിനിമകൾ

**ന്യൂയോർക്ക്:** 2013-ൽ പുറത്തിറക്കിയ മെറ്റിഗിബ്സന്റെ ദി പാഷൻ ഓഫ് ക്രൈസ്റ്റിനുശേഷം ബൈബിളിനെ കേന്ദ്രീകരിച്ച് പുതിയ സിനിമകളുടെ പണിപ്പുരയിലാണ് ഹോളിവുഡ്. കെവിൻ റെയ്നോർഡ്സ് സംവിധാനം ചെയ്യുന്ന കർത്താവിന്റെ പുനരുത്ഥാനം കേന്ദ്രബിന്ദുവാക്കി നിർമ്മിക്കുന്ന പുനരുത്ഥാനം, റസ്സൽ ക്രോവ് അഭിനയിക്കുന്ന നോഹ്.....പുറപ്പാട് എന്ന പേരിൽ പഴയനിയമത്തിലെ മോശയെ കേന്ദ്രകഥാപാത്രമാക്കി ഒരു ചിത്രം തുടങ്ങിയവയാണിവ.

വാ-ന-സഹോദരൻമാർ ഒരുക്കുന്ന ദൈവവും രാജാക്കൻമാരും പ്രമുഖ സംവിധായകൻ സ്റ്റീവൻ സ്പിൽ പീലാത്തോസിന്റെ കഥയും സിനിമയാകുന്നു. കായേന്റെയും ആബേലിന്റെയും കഥയെ ആസ്പദമാക്കി ദി റിഡംപ്ഷൻ ഓഫ് കായീൻ, പരിശുദ്ധ അമ്മയുടെ കഥ മേരി മദർ ഓഫ് ക്രൈസ്റ്റ് എന്ന പേരിൽ പാഷൻ ഓഫ് ക്രൈസ്റ്റിന്റെ രണ്ടാം ഭാഗം എന്നിവയും തയ്യാറായി വരുന്നു. ബൈബിൾ കഥകളിലൂടെ മാത്രമല്ല ക്രൈസ്തവ മൂല്യങ്ങളുടെയും ജീവിത ദർശനങ്ങളുടെയും പുനരാവിഷ്കരണവും മാനവ മൂല്യങ്ങളിലേക്കുള്ള മടങ്ങിപ്പോകലുമെന്നാണ് ഹോളിവുഡ് സിനിമാ രംഗത്തുള്ളവർ ഈ പുതിയ തരംഗത്തെ വിശേഷിപ്പിക്കുന്നത്.



## കാക്കിക്കുള്ളിലെ കാരുണ്യം

**പാലക്കാട്:** വലതുകൈ ചെയ്യുന്നത് ഇടതുകൈ അറിയരുതെന്ന വിശുദ്ധ വചനങ്ങളെ നെഞ്ചിലേറ്റിയ ടി.സി. ഡേവിഡ് എന്ന പോലീസ് ഓഫീസറുടെ കാരുണ്യത്തിന്റെ വഴിത്താരയിൽ സഹായഹസ്തം ലഭിച്ചവർ നിരവധിയാണ്. ജനമൈത്രി പോലീസ് എന്നത് ജീവിതത്തിൽ പ്രാവർത്തികമാക്കിയ ഈ അമ്പത്തിയാറുകാരി വിരമിക്കുന്നതും അശരണരുടെ കണ്ണീരൊപ്പാനുള്ള പ്രതിജ്ഞയുമായാണ്. 35 വർഷത്തെ സർവ്വീസിനുശേഷം ഷൊർണ്ണൂർ സബ് ഇൻസ്പെക്ടറായി വിരമിക്കുമ്പോൾ ഒരു നിർദ്ധന കുടുംബത്തിന് തലചായ്ക്കാൻ വീട് നിർമ്മാണത്തിന് തുടക്കമാകും. പെൻഷൻ ഫണ്ടിൽ നിന്നുള്ള വിഹിതം ഉപയോഗിച്ച് കാടുകുറ്റിയിലാണ് വീട് നിർമ്മിച്ച് നൽകുന്നത്. ഷൊർണ്ണൂർ പോലീസ് സ്റ്റേഷനിലെ അഡീഷണൽ എസ്.ഐ. സ്ഥാനത്ത് നിന്നാണ് ഡേവിഡ് വിരമിക്കുന്നത്. വീട് നൽകുന്ന കാര്യം അടുത്ത സുഹൃത്തുക്കളൊഴികെ ആരോടും പറഞ്ഞിരുന്നില്ല. ഒക്ടോബർ 31 ന് യാത്രയയപ്പ് ചടങ്ങ് നടന്നെങ്കിലും ഇക്കാര്യം രഹസ്യമാക്കി വച്ചു. വിവരമറിഞ്ഞ് ഡേവിഡ്സിന്റെ അടുത്തെത്തുമ്പോൾ പരസ്യമാക്കാൻ താൽപ്പര്യമുണ്ടായിരുന്നില്ല. നന്മയുടെ പ്രകാശം മറ്റുള്ളവർക്ക് പ്രചോദനമാകുമെന്ന അഭ്യർത്ഥനയ്ക്ക് മുമ്പിലാണ് അദ്ദേഹം സമ്മതിച്ചത്.

ചാലക്കുടിയ്ക്കടുത്ത് കാടുകുറ്റി തേലേക്കാട്ട് ഡേവിഡ് കാടുകുറ്റി ഉണ്ണിമിശിഹാ പള്ളി ഇടവകക്കാരനാണ്. പള്ളിയുടെ ആഭിമുഖ്യത്തിൽ മൂന്ന് വീടുകൾ വച്ച് നൽകണമെന്ന ആശയം ഉണ്ടായി. ഡേവിഡിന്റെ സഹോദരൻ ജോസ് ഇതിനായി ആറു സെന്റ് സ്ഥലവും നൽകി. ഒരു വീട് പള്ളിയുടെ നേതൃത്വത്തിൽ പണിയും ഇതോടെ അടുത്ത് താൻ പണിയുമെന്ന് ഡേവിഡും തീരുമാനിച്ചു. 21-ാം വയസ്സിൽ പോലീസിൽ ചേർന്ന ഡേവിഡ് വാളയാർ, ചെർപ്പുളശ്ശേരി എന്നീ സ്റ്റേഷനുകളിലും ജോലി ചെയ്തു. അഞ്ച് വർഷം സ്റ്റേറ്റ് സ്പെഷ്യൽ ബ്രാഞ്ചിലുമുണ്ടായിരുന്നു. ഇക്കാലത്ത് മികച്ച പ്രവർത്തനത്തിന് രണ്ട് തവണ എ.ഡി.ജി.പി. യുടെ അവാർഡും ലഭിച്ചിട്ടുണ്ട്.

ചാലക്കുടി, കൊടകര, ഇരിങ്ങാലക്കുട സ്റ്റേഷനുകളിലും പ്രവർത്തിച്ചു.സർവ്വീസിലുള്ളസമയത്ത് തന്നെ ശമ്പളത്തിന്റെ നല്ലൊരു തുക കാരുണ്യ പ്രവർത്തനത്തിനായി ചെലവഴിച്ചിരുന്നു. ഭര്യ സെലീനയും മക്കളായ സെലിനും ലിൻസും എല്ലാത്തിനും പിന്തുണയായുണ്ട്.

*കടപ്പാട് : സണ്ടേ ശാലോം*





# ക്രിസ്മസ് ട്രീയുടെ കഥ

**ഫാ. ഷീൻ പാലക്കുഴി**
(സർവോദയ വിദ്യാലയം തിരുവനന്തപുരം



പണ്ടുപണ്ടൊരിക്കൽ.....അർദ്ധരാത്രി സമയം.....ഒരു കൊച്ചു കുട്ടി കൊടുങ്കാട്ടിലൂടെ വിശന്ന് വലഞ്ഞ് നടക്കുകയാണ്. വല്ലാത്ത ദാഹം. അതികഠിനമായ വിശപ്പ്! ഒരിടത്തും അവന് രാത്രി കഴിച്ചുകൂട്ടാൻ ഇടം കിട്ടിയില്ല.

ആരും അവന് അല്പം പോലും ഭക്ഷണം കൊടുത്തതുമില്ല. അവസാനം തളർന്ന് വീഴുമെന്ന് തോന്നിയപ്പോഴാണ് അവൻ അത് കണ്ടത്...

അല്പം അകലെയായി ചെറിയൊരു കുടിൽ. അകത്ത് ഇത്തിരി വെളിച്ചം. വളരെ പ്രതീക്ഷയോടെ അവൻ ആ കുടിലിന്റെ വാതിലിൽ മുട്ടിവിളിച്ചു.

''വാതിൽ തുറക്കണേ....ഒന്നു വാതിൽ തുറക്കണേ......''

കുടിലിന്റെ വാതിൽ തുറക്കപ്പെട്ടു. വളരെ പാവപ്പെട്ട ഒരു മരംവെട്ടുകാരനും ഭാര്യയുമായിരുന്നു അവിടെ താമസം.

''വരൂ മോനെ...'' അവർ വാത്സല്യത്തോടെ കുട്ടിയെ അകത്തേയ്ക്ക് ക്ഷണിച്ചു.

''ഇരിക്കൂ...മോന് നല്ല ക്ഷീണമുണ്ടല്ലോ....ആദ്യം ആഹാരം കഴിക്കൂ..''

അവർ അവന് മതിയാവോളം ഭക്ഷണം കൊടുത്തു. അതിനു ശേഷം കിടക്കാനിടവും.

പിറ്റേന്ന് ക്രിസ്മസ് ദിവസം പ്രഭാതം...അപ്പോഴല്ലേ മരം വെട്ടുകാരനും ഭാര്യയും ശരിക്കും അമ്പരന്നത്. കുട്ടിയെ കാണാനില്ല. പകരം ഒരു മാലാഖ.

മാലാഖ പുഞ്ചിരിയോടെ അരുളി ''ഞാൻ നിങ്ങളെ പരീക്ഷിച്ചതാണ്. നിങ്ങളുടെ സ്നേഹത്തിലും കാരുണ്യത്തിലും എനിക്ക് തൃപ്തിയായി...ഇതാ ചെറിയൊരു സമ്മാനം''.

മാലാഖ ഫിർമരത്തിന്റെ ഒരു കമ്പ് അവർക്ക് സമ്മാനിച്ച് തുടർന്നു ''ഇത് നന്നായി നട്ടുവളർത്തുക. എല്ലാ ക്രിസ്മസ് കാലത്തും ഇതിൽ നിറയെ പഴങ്ങളുണ്ടാകും.''

മാലാഖ അപ്രത്യക്ഷയായി. മരം വെട്ടുകാരനും ഭാര്യയും മാലാഖ പറഞ്ഞതുപോലെ ചെയ്തു. അവർ ഫിർമരത്തിന്റെ കൊമ്പ് നട്ടുവളർത്തി.

മാസങ്ങൾ കഴിഞ്ഞു...അങ്ങനെ ക്രിസ്തുമസ് രാത്രിയെത്തി.

എല്ലായിടത്തും ആഘോഷങ്ങൾ പൊടിപൊടിക്കുന്നു. എവിടെയും കളിയും ചിരിയും മാത്രം. പക്ഷേ പാവം മരം വെട്ടുകൊരന്റെ കുടിലിൽ മാത്രം ആഘോഷങ്ങളൊന്നുമില്ല. മാത്രമല്ല മുഴുപട്ടിണിയും. മരം വെട്ടുകാരനും ഭാര്യയും വിശന്ന് തളർന്ന് ഉറക്കമായി.

അർദ്ധരാത്രിയായി. പെട്ടെന്ന് വലിയൊരു ശബ്ദം കേട്ട് ഇരുവരും ഞെട്ടിയുണർന്നു. പുറത്തേക്ക് കുതിച്ച അവർ ആ കാഴ്ച കണ്ട് അന്തംവിട്ടുനിന്നു.

''ദൈവമേ .....എന്തായിത്? ഇതെങ്ങനെ സംഭവിച്ചു?''

ഫിർമരത്തിൽ നിറയെ സ്വർണ്ണ ആപ്പിളുകൾ. മരം വെട്ടുകാരനും ഭാര്യയും സന്തോഷം അടക്കാനാവാതെ തുള്ളിച്ചാടി.



''ആ കുഞ്ഞുമാലാഖയുടെ അനുഗ്രഹമാ....നമ്മുടെ കഷ്ടപ്പാടുകളെല്ലാം ഇതോടെഅവസാനിച്ചല്ലോ....?''അവർ മാലാഖയെ സ്തുതിച്ചു. അതായിരുന്നത്രേ ആദ്യത്തെ ക്രിസ്മസ് ട്രീ!



ധ്യാനം

**റവ. ഡോ. ജേക്കബ് നാലുപറയിൽ**
(പത്രാധിപർ, കാരുണികൻ മാസിക)

# സമാധാനത്തിന്റെ ദൂതനാക്കണേ...



1991 ലായിരുന്നു ഞാൻ ഇസ്രായേലിൽ എത്തിയത്. ബൈബിൾ പഠിക്കാൻ ജറുസലേമിൽ ചെന്നെത്തിയതിന്റെ പിറ്റേ ദിവസം. ഞാൻ ജറുസലേം കാണാനിറങ്ങി. ചെന്നു നിന്നത് ബെൻ യഹൂദ സ്ട്രീറ്റിൽ. ആധുനിക ഹീബ്രു ഭാഷയുടെ പിതാവായ ബെൻ എലിയാസർ യഹൂദയുടെ പേരിലാണീ തെരുവ് അറിയപ്പെടുന്നത്.

ആധുനിക ജറുസലേമിലെ ഏറ്റവും പ്രധാന തെരുവാണിതെന്ന് പറയാം. ഇവിടെയാണ് ആളുകൾ സായാഹ്ന സവാരിക്കും സല്ലാപത്തിനും ആഘോഷമായ ഷോപ്പിങ്ങിനുമായി ഒത്തുകൂടുക. നിരനിരയായ കാപ്പിക്കടകളും മനോഹരമായ സുവനീർ കടകളും ആകർഷണീയമായ റെസ്റ്റോറന്റുകളും ഈ തെരുവിന്റെ സൗന്ദര്യമാണ്. നടപ്പാതയുടെ നടുവിലിരുന്ന് ഷവർമ തിന്നുന്നവരുടെ ചെറുകൂട്ടങ്ങൾ. ഇവിടുത്തെ അന്തരീക്ഷമാകെ സൗഹൃദവും സല്ലാപവും പ്രണയവും നിറഞ്ഞുനിൽക്കുന്നു.

“ഷാലോം അലേഹേം,” ഹീബ്രുവിലുള്ള അഭിവാദനം കേട്ടാണ് തിരിഞ്ഞു നോക്കിയത്. കൺമുമ്പിൽ വിമാനത്തിൽ വച്ച് പരിചയപ്പെട്ട യഹൂദ പെൺകുട്ടി.

‘‘ഷാലോം!’’ അങ്ങനെയാണ് യഹൂദർ കണ്ടുമുട്ടുമ്പോൾ പരസ്പരം അഭിവാദനം ചെയ്യുക. അർത്ഥം “സമാധാനം” എന്ന്. യൂദർ എന്നും അങ്ങനെയായിരുന്നു – കണ്ടുമുട്ടുമ്പോൾ സമാധാനം അഥവാ ഷാലോം ആശംസിക്കും.

ഉത്ഥിതനായ ഈശോയുടെ നാവിൽ നിന്നാണ് സുവിശേഷത്തിൽ ഏറ്റവും കൂടുതൽ പ്രാവശ്യം ഈ സമാധാനാശംസ നമ്മൾ കേൾക്കുന്നത്: ‘‘ശിഷ്യന്മാർ യഹൂദരെ ഭയന്ന് കതകടച്ചിരിക്കേ, യേശു വന്ന് അവരുടെ മദ്ധ്യേ നിന്ന് അവരോട് പറഞ്ഞു: നിങ്ങൾക്കു സമാധാനം!” (യോഹ 20:19). ഈ സമാധാനാശംസ അവൻ പിന്നീടു പല പ്രാവശ്യം ആവർത്തിക്കുന്നുണ്ട് (യോഹ 20:21,26; ലൂക്കാ 24:36). കുരിശുമരണം പരത്തിയ ഭീതിയുടെ നിഴലിൽ കഴിയുന്നവർക്കാണ് യേശു സമാധാനം നേരുന്നത്.

സമാധാനത്തെക്കുറിച്ച് കേൾക്കുമ്പോൾ ആദ്യം മനസ്സിലേക്ക് ഓടി വരുക ഫ്രാൻസീസ്സാണ് – അസ്സീസിയിലെ ഫ്രാൻസീസ്: ‘‘നാഥാ എന്നെ നിന്റെ സമാധാനത്തിന്റെ ഉപകരണമാക്കണേ” എന്നായിരുന്നല്ലോ അസ്സീസ്സിയുടെ പ്രാർത്ഥന.

ഇന്നത്തെ ഫ്രാൻസീസ് അർജന്റീനക്കാരനാണ്. അർജന്റീനയിലെ ബെർഗോളിയോ ഫ്രാൻസീസ് ആയി രൂപാന്തരപ്പെട്ട കഥ അദ്ദേഹം തന്നെ വിവരിക്കുന്നുണ്ട്. ഫ്രാൻസീസ് എന്ന പേര് എടുത്തത് കർദ്ദിനാൾ ഹ്യൂം ദരിദ്രരുടെ കാര്യം ഓർമ്മപ്പെടുത്തിയ സാഹചര്യത്തിലാണെന്ന് വിശദീകരിച്ചിട്ടു പാപ്പാ പറഞ്ഞു: “ഞാനപ്പോൾ ഫ്രാനൻസീസിനെ ഓർത്തു. വോട്ടുകൾ അപ്പോഴും എണ്ണിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഞാൻ യുദ്ധങ്ങളെക്കുറിച്ചോർത്തു. അസ്സീസ്സിയിലെ ഫ്രാൻസീസ് എന്നെ സംബന്ധിച്ചിടത്തോളം ദരിദ്ര്യത്തിന്റെ മനുഷ്യനായിരുന്നു; സമാധാനത്തിന്റെ ദൂതനായിരുന്നു: പ്രപഞ്ചത്തെ മുഴുവൻ സ്നേഹിക്കുകയും പരിസ്ഥിതിയെ സംരക്ഷിക്കുകയും ചെയ്ത മനുഷ്യനായിരുന്നു.”

ഫ്രാൻസീസ് മാർപ്പാപ്പായായി സ്ഥാനമേൽക്കുന്ന ദിവസം. തുറന്ന ജീപ്പിൽ അദ്ദേഹം ജനമധ്യത്തിലൂടെ കടന്നു വരികയാണ്; സ്വാതസിദ്ധമായ പുഞ്ചിരിയും സാവധാനത്തിലുള്ള കൈവീശലും അകമ്പടിക്ക്. പെട്ടെന്ന് അദ്ദേഹം വണ്ടി നിർത്താൻ ആവശ്യപ്പെട്ടു. എഴുപത്തിയാറുകാരൻ സ്വന്തം പ്രായം മറന്ന് ചാടിയിറങ്ങുന്നു. എങ്ങോട്ടെന്നു സെക്യൂരിറ്റിക്കാർ അത്ഭുതപ്പെട്ടു നിൽക്കുമ്പോവാണ്, വലതുവശത്തെ ബാരിക്കേടിന്റെ പുറകിൽ ഉയർന്നുനിൽക്കുന്ന തല. രണ്ടു പേർ എടുത്തുപിടിച്ചിരിക്കുന്ന തളർവാതക്കാരൻ; വികലാംഗനാണ്. നടന്നടുത്ത് ചെന്ന് അവനെ ആശ്ലേഷിക്കുകയും

ചുംബിക്കുകയും ചെയ്തു ഫ്രാൻസീസ്. തളർവാതക്കാരന്റെ മുഖത്ത് നിറപുഞ്ചിരി!

കസാൻദാസാക്കിസ് എഴുതുന്നു: "മരങ്ങൾക്കിടയിൽ ഒരു കുഷ്ഠരോഗി. കയ്യിൽ മണികെട്ടിയ വടി. മണിയൊച്ച കേട്ടാൽ വഴിപോക്കർ മാറിക്കൊള്ളണമെന്നതാണ് ചട്ടം. ഫ്രാൻസീസ് മുന്നോട്ട് കുതിച്ചു. ഒരാൾ കൈകൾ വിരിച്ച് തന്റെ നേരെ ഓടിവരുന്നതു കണ്ട് ആ കുഷ്ഠരോഗി ഭയപ്പെട്ടു. അവൻ നിലവിളിച്ചുകൊണ്ട് നിലത്ത് മുട്ടു കുത്തിയിരുന്നു. മൂക്കിന്റെ പകുതിയും ദ്രവിച്ചുപോയ മുഖം; കൈകളിൽ വിരലുകളൊന്നുമില്ല; വീർത്ത് ചലം നിറഞ്ഞ ചുണ്ടുകൾ.

ഫ്രാൻസീസ് ഓടിച്ചെന്ന് ആ കുഷ്ഠരോഗിയെ കെട്ടിപ്പിടിച്ചു. മുഖം കുനിച്ച് ആ വീർത്തുപഴുത്ത അധരങ്ങളിൽ ചുംബിച്ചു. അദ്ദേഹം ആ കുഷ്ഠരോഗിയുടെ കുപ്പായമൂരാൻ ശ്രമിച്ചു. അപ്പോഴാണ് മനസ്സിലായത്, കുപ്പായില്ല; കുഷ്ഠരോഗിയുമില്ല...

ഫ്രാൻസീസ് പൊട്ടിക്കരഞ്ഞുകൊണ്ട് നിലത്ത് സാഷ്ടാംഗം വീണു. തറയിൽ ചുംബിച്ചു. അത് കുഷ്ഠരോഗിയായിരുന്നില്ല... "ലിയോ നിങ്ങൾ കണ്ടോ? നിങ്ങൾക്ക് വല്ലതും മനസ്സിലായോ? ഫ്രാൻസീസ് വിറയലോടെ സഹചരനോട് ചോദിച്ചു.

"കണ്ടു. മനസ്സിലായി. ദൈവം നമ്മെ കളിപ്പിക്കുകയാണെന്ന് മനസ്സിലായി," ലിയോയുടെ മറുപടി.

"എനിക്കു മനസ്സിലായത് കുഷ്ഠരോഗികളുടെയും മുടന്തരുടെയും പാപികളുടെയും ചുണ്ടിൽ നാം ചുംബിച്ചാൽ..."

"ചുംബിച്ചാൽ? പറയൂ?"

ഏറെ നേരത്തെ മൗനത്തിനു ശേഷം ഫ്രാൻസീസ് പിറുപിറുത്തു: ''നാം ചുംബിച്ചാൽ, ദൈവമേ ഞാനീ പറയുന്നത് ക്ഷമിക്കണേ, നാം ചുംബിച്ചാൽ അവരൊക്കെ ക്രിസ്തുവായിത്തീരും" (നിക്കോസ്കസാൻദെസാക്കിസിന്റെ സെന്റ് ഫ്രാൻസീസ്' എന്ന പുസ്തകത്തിൽ നിന്ന്).

ഇന്നും ക്രിസ്തു ശിഷ്യരുടെയും സഭയുടെയും ദൗത്യം മറ്റൊന്നല്ല - സമാധാനത്തിന്റെ സംവാഹകരാക്കുക - യുദ്ധവും കലഹവും മരണവും ഭീതി പടർത്തുന്ന ഇടങ്ങലിലും മനസ്സുകളിലുമൊക്കെ. ഞാനിത് എഴുതുന്നത് സെപ്റ്റംബർ ഏഴിനാണ്. ഇന്ന് കത്തോലികർക്ക് ഉപവാസ ദിനമാണ്. കത്തോലിക്കർ മാത്രമല്ല, അകത്തോലിക്കരായ അനേകം പേർ ഇന്നത്തെ ഉപവാസത്തിലും പ്രാർത്ഥനയിലും പങ്കുചേരുന്നുണ്ട്. ഉപവാസ പ്രാർത്ഥനയ്ക്കായി ആഹ്വാനം ചെയ്തുകൊണ്ട് ഫ്രാൻസീസ് പാപ്പാ പറഞ്ഞു: ''മാതാവിന്റെ പെരുന്നാളാണ് സെപ്റ്റംബർ എട്ടിന്. തിരുനാൾ സായാഹ്നമായ ഏഴാം തീയതി ഉപവാസ പ്രാർത്ഥനയുടെ ദിവസമായി നമുക്ക് ആചരിക്കാം. സിറിയയിൽ സമാധാനം പുലരാനായാണ് നമ്മൾ ഉപവസിച്ചു പ്രാർത്ഥിക്കുന്നത്. എല്ലാ കത്തോലിക്കരോടും, എല്ലാ ക്രിസ്ത്യൻ സഹോദരങ്ങളോടും മറ്റെല്ലാ മതവിശ്വാസികളോടും ഇതിൽ പങ്കെടുക്കാൻ ഞാൻ അപേക്ഷിക്കുന്നു. അന്നു വൈകുന്നേരം രണ്ടു മുതൽ 12വരെ നമുക്ക് സെന്റ് പീറ്റേഴ്സ് സ്‌ക്വയറിൽ ഒരുമിച്ചുകൂടി പ്രാർത്ഥിക്കാം."

അമേരിക്കയുടെ എക്കാലത്തെയും വലിയ ബ്ലാക്ക് പ്രസിഡന്റ് ഒബാമ യുദ്ധത്തിനായി കോപ്പു കൂട്ടുമ്പോഴാണ് മാർപ്പാപ്പായുടെ ഈ ആഹ്വാനമെന്ന് ഓർക്കണം: പോരാ, ജി-20 രാജ്യങ്ങളുടെ ഉച്ചകോടിയിലേക്ക് അദ്ദേഹം കത്തയക്കുകയും ചെയ്തു. അതിന്റെ അധ്യക്ഷനായ പുടിനു തന്നെ. അഭ്യർത്ഥന ഒന്നുമാത്രം - യുദ്ധത്തിനായി ഇറങ്ങി പുറപ്പെടരുതെന്ന്!

2013 മാർച്ച് 13 ആധുനിക കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ ഒരു രജത ദിവസമാണ്. അന്നുവരെ കത്തോലിക്കാസഭയെന്ന നൗക പ്രക്ഷുബ്ദമായ കടലിലെ കാറ്റിലും കോളിലും പെട്ടു ആടി ഉലയുകയായിരുന്നു. ബനഡിക്ട് പാപ്പാ പറയുന്നു: "ഈ സഭാനൗക ആഴങ്ങളിൽ മുങ്ങിത്താഴാൻ കർത്താവ് അനുവദിക്കുകയില്ല. കാരണം അവനാണ് വള്ളത്തിന്റെ അമരത്ത്. കൊടുങ്കാറ്റിലകപ്പെട്ട വള്ളത്തിലെ പത്രോസിന്റെ അനുഭവമായിരുന്നു എനിക്കും..." 2013 ഫെബ്രുവരി 27-ാം തീയതിയിലെ വിടവാങ്ങൾ പ്രസംഗത്തിലായിരുന്ന ബനഡിക്ട് പാപ്പാ ഇതു പറഞ്ഞത് (ജെ. നാലുപറയിൽ രചിച്ച ഫ്രാൻസീസ് പാപ്പാ എന്ന പുസ്തകം പേജ് 47). വൈദികരുടെ ബാലപീഡാ വിവാദവും വറ്റിലീക്സും ഉയർത്തി വിട്ട വിവാദങ്ങൾ അക്ഷരാർത്ഥത്തിൽ കത്തോലിക്കാ സഭയെ പിടിച്ചുലക്കുക തന്നെ ചെയ്തു. എന്നാൽ എല്ലാം കീഴ്മേൽ മറിഞ്ഞത് ഫ്രാൻസീസ് പാപ്പായുടെ വരവോടെയായിരുന്നു.

ബെർഗോളിയോയെ പാപ്പായായി തിരഞ്ഞെടുക്കുന്നതിൽ നിർണ്ണായകമായത് കർദിനാൾ സംഘത്തിൽ അദ്ദേഹം നടത്തിയ മൂന്നര മിനിറ്റു നീണ്ട പ്രസംഗമായിരുന്നു. അദ്ദേഹം പറഞ്ഞു: "സഭ ഉള്ളിലേക്കു പിൻവലിയുന്നത് അപകടകരമാണ്. മറിച്ച് സമൂഹത്തിന്റെ പുറമ്പോക്കുകളിലേക്കാണ് സഭ നീങ്ങേണ്ടത്'' (ഫ്രാൻസീസ് പാപ്പാ, പേജ് 67).

മുറിയടച്ച് തങ്ങളിലേക്കു തന്നെ ചുരുങ്ങിക്കൂടിയിരുന്ന ശിഷ്യന്മാരുടെ ഇടയിലേക്കു കടന്നു ചെന്നാണ് യേശു സമാധാനം ആശംസിക്കുന്നത്. ഉള്ളിലേക്കു പിൻ വലിയുമ്പോഴും മുറിയടക്കുമ്പോഴുമല്ല സമാധാനവും സുരക്ഷിതത്വവും സംജാതമാകുന്നതെന്നർത്ഥം. മറിച്ച് കതകുകൾ തുറക്കുമ്പോഴും, പുറത്തേക്കിറങ്ങുമ്പോഴും പുറമ്പോക്കുകളിലേക്കു നടക്കുമ്പോഴുമാണ്.

ജൂലൈ 6 ശിയാഴ്ചയായിരുന്നു ഫ്രാൻസീസ് പാപ്പാ ലാമ്പോദുസാ ദ്വീപ് സന്ദർശിച്ചത്. ഇറ്റലിയുടെ തെക്കേ അറ്റത്ത് ഇറ്റലിക്കും ആഫ്രിക്കയ്ക്കും ഇടയിൽ കിടക്കുന്ന ചെറിയൊരു ദ്വീപാണിത്. ആഫ്രിക്കയിൽ നിന്ന് ജീവിതമാർഗ്ഗം തേടി യൂറോപ്പിലെത്താനാഗ്രഹിക്കുന്നവരുടെ ഇടത്താവളം. ദ്വീപ് വാസികൾ ആകെ 4500 പേരേ

കാണുള്ളൂ. ആഫ്രിക്കയിൽ നിന്നും വരുന്ന അഭയാർത്ഥികൾ അതിൽ കൂടുതൽ വരും.

വള്ളത്തിലും ബോട്ടിലുമായി വന്ന അഭയാർത്ഥികളിൽ കുറെ പേർ കടലിൽ മുങ്ങി മരിച്ചെന്ന വാർത്ത കേട്ടപ്പോഴായിരുന്നു ഫ്രാൻസീസ് പാപ്പാ തീരുമാനിച്ചത് – ലാമ്പോദുസായിലേക്ക് പോകാം. റോമിനു പുറത്തുള്ള ഫ്രാൻസീസ് പാപ്പായുടെ ആദ്യ സന്ദർശനം ലാമ്പോദുസാ ദ്വീപിലേക്കായിരുന്നു. അദ്ദേഹം ബോട്ടിൽ വന്നിറങ്ങിയപ്പോൾ അദ്ദേഹത്തെ സ്വീകരിക്കാൻ ദ്വീപുകാർ ഉയർത്തിയ ബാനർ ഇങ്ങനെ: ''ഏറ്റവും അവസാനത്തവരുടെ ഇടയിലേക്ക് സ്വാഗതം!"

ഇറ്റലിക്കാരി അന്ന പാപ്പായ്ക്കു കത്തെഴുതിയത് തന്റെ സങ്കടം പറയാനാണ്. സ്നേഹിച്ച കാമുകനിൽ നിന്നും ഗർഭിണിയായി. ഗർഭഛിദ്രത്തിനുള്ള അയാളുടെ ആവശ്യം നിഷേധിച്ചപ്പോഴാണ് അറിയുന്നത് അയാൾക്ക് മറ്റൊരു ഭാര്യയും കുഞ്ഞുമുണ്ടായിരുന്നെന്ന്.

സെപ്റ്റംബർ മൂന്നാം തീയതി നാലുമണിക്ക് അവൾക്കൊരു ഫോൺ വന്നു. "എനിക്ക് അപരിചിതമായ നമ്പരായിരുന്നു. നോക്കിയപ്പോൾ റോമിന്റെ കോഡാണ്," അന്ന പറഞ്ഞു: ''ഫോണെടുത്തപ്പോൾ എനിക്കു സംസാരിക്കാനായില്ല. കാരണം പാപ്പായാണ് വിളിക്കുന്നതെന്ന്. അദ്ദേഹം എന്റെ കത്ത് വായിച്ചെന്ന്. ക്രിസ്തുശിഷ്യർ ഒരിക്കലും പ്രത്യാശ കൈവെടിയരുതെന്ന് അദ്ദേഹം എന്നോട് പറഞ്ഞു."

അവൾ തന്റെ ആഗ്രഹം പറഞ്ഞു: "പിറക്കാനിരിക്കുന്ന എന്റെ കുഞ്ഞിന് മാമ്മോദീസാ കൊടുക്കണമെന്നുണ്ട്. പക്ഷേ അത് പറ്റുമോന്ന് സംശയമാണ്. കാരണം ഞാൻ കല്ല്യാണം കഴിച്ചിട്ടില്ല; നേരത്തേ തന്നെ വിധവയുമാണ്."

ഉടനെ പാപ്പായുടെ മറുപടി: "നിന്റെ കുഞ്ഞിനെ ഞാൻ മാമ്മോദീസാ മുക്കാം."

"ആൺകുട്ടിയാണെങ്കിൽ ഞാനവനെ ഫ്രാൻസീസ് എന്ന് വിളിക്കും" അന്ന പറഞ്ഞു.

ഭയപ്പെട്ട് കതകടച്ച് ഇരുന്ന ശിഷ്യന്മാർക്കാണ് ഈശോ സമാധാനം ആശംസിക്കുന്നത്. ഉള്ളിലേക്ക് പിൻവലിയാതെ സമൂഹത്തിന്റെ പുറമ്പോക്കുകളിലേക്ക് തന്നെയാണ് പാപ്പാ സഭയെ നയിക്കുന്നത്. അത് ലാമ്പദുസാ ദ്വീപിലെ ദരിദ്രരാകാം, അവിഹിത ഗർഭിണകളാകാം, സിറിയയിലെ യുദ്ധക്കെടുതിയിൽ സഹിച്ചു മരിക്കുന്ന നിസ്സഹായകരാകാം. ചുറ്റുമുള്ള ചെറിയവരിലേക്കും മുറിവേറ്റവരിലേക്കുമാണ് പാപ്പാ ഇറങ്ങിച്ചെല്ലുന്നത്; അവരിലേക്കാണ് സഭയെ അദ്ദേഹം നയിക്കുന്നത്. തത്ഫലമായി സമാധാനവും സഹോദര്യവുമായിരിക്കും ഉരുത്തിരിയുക. അതിനാൽ നമുക്ക് പ്രാർത്ഥിക്കാം – നാഥാ എന്നെ നിന്റെ സമാധാനത്തിന്റെ ദൂതനായി അയക്കണേ!





പഠനം

# വിശ്വാസിയോ അവിശ്വാസിയോ ?

**ഫാ. ഡോ. ശാന്തൻ ചരുവിൽ**
(റക്ടർ , സമാധാന രാജ്ഞി ബസിലിക്ക, തിരുവനന്തപുരം)

ആഗോള കത്തോലിക്കാ സഭയിൽ "സഭയുടെ വാതായനങ്ങൾ തുറക്കപ്പെടുകയും", നവീകരണത്തിന്റെ ശംഖനാദം മുഴക്കുകയും ചെയ്ത ഒരു മഹാസംഭവമായിരുന്നു രണ്ടാം വത്തിക്കാൻ സുന്നഹദോസ്. നവീകരണ പ്രക്രിയയ്ക്ക് തുടക്കമിട്ടതോടൊപ്പം അന്നുവരെ വിശ്വസിച്ചിരുന്ന പല വിശ്വാസസത്യങ്ങൾക്കും കാലികമായ വ്യാഖ്യാനവും മൂർത്തമായ രൂപഭാവവും നൽകി എന്നതിലായിരുന്നു സുന്നഹദോസിന്റെ വിജയം. ശുദ്ധവായു അകത്തേക്ക് കടക്കാൻ തുറക്കപ്പെട്ട സഭയുടെ വാതായനങ്ങളിലൂടെ പുറംലോകത്തിന്റെ മ്ലേച്ഛ വായുവും അകത്ത് കടന്നോ എന്ന് സംശയമുണർന്നു. നവീകരണം വ്യക്തിനിഷ്ഠമായ തലത്തിവുള്ള വിശ്വാസ സത്യങ്ങളുടെ വ്യാഖ്യാനങ്ങൾക്ക് കാരണമായോ എന്ന ആശങ്ക വ്യാപകമായി. ഈ പശ്ചാത്തലത്തിലാണ് രണ്ടാം വത്തിക്കാൻ സുന്നഹദോസ് ഉദ്ഘാടനം ചെയ്യപ്പെട്ടതിന്റെ അമ്പതാം വാർഷികവും, "കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം" പ്രസിദ്ധീകരിച്ചതിന്റെ 20-ാം വാർഷികദിനവുമായ 2012 ഒക്ടോബർ 11 മുതൽ 2013 നവംബർ 24 വരെ വിശ്വാസവർഷമായി സഭ പ്രഖ്യാപിച്ചത്. പരിശോധന വിധേയമാക്കാത്ത ജീവിതം ജീവയോഗ്യമല്ല എന്നാണ് ദാർശനിക മതം. വിശ്വാസ ജീവിതത്തിന്റെ കാര്യത്തിലും അത് പ്രസക്തമാണ്. ഓരോ വിശ്വാസിയും വ്യക്തിതലത്തിലും, സഭയൊന്നാകെ സഭാ തലത്തിലും തങ്ങളുടെ വിശ്വാസ ജീവിതത്തെ പരിശോധനാ വിധേയമാക്കുവാനും, വിശ്വാസത്തിൽ ആഴപ്പെടുവാനും, വിശ്വാസത്തിൽ അധിഷ്ഠിതമായി ജീവിതയാത്ര തുടരുവാനുമുള്ള അവസരമായി വിശ്വാസ വർഷാചരണം തീരണം എന്നാണ് സഭ ആഗ്രഹിച്ചത്.

വിശ്വാസം അഥവാ വിശ്വാസി എന്നാൽ എന്താണ്? സാധാരണ ഗതിയിൽ നാം മനുഷ്യനെ തരംതിരിക്കുന്നത് വിശ്വാസി അവിശ്വാസി എന്നീ രണ്ട് പരിഛേദങ്ങളിലാണ്. ദൈവത്തിൽ വിശ്വസിക്കുന്നവൻ വിശ്വാസിയും അല്ലാത്തവൻ അവിശ്വാസിയും. സൂക്ഷ്മതലത്തിൽ ഇപ്രകാരമുള്ള തരംതിരിവ് യാഥാർത്ഥ്യത്തിന് നിരക്കാത്തതാണ്. കാരണം എന്തിലെങ്കിലും വിശ്വസിക്കാതെ ആർക്കും ഈ ലോകത്തിൽ ജീവിക്കാനാവില്ല. ദൈവത്തിൽ വിശ്വസിക്കാത്തവർ പോലും തങ്ങളുടെ അനുദിന ജീവിതത്തിൽ മറ്റ് അനേകം കാര്യങ്ങളിൽ വിശ്വസിക്കുന്നു. ഹെബ്രായ ലേഖനം 11:1 അനുസരിച്ച് "വിശ്വാസം എന്നത് പ്രത്യാശിക്കുന്നവ ലഭിക്കും എന്ന ഉറപ്പും, കാണപ്പെടാത്തവ ഉണ്ട് എന്ന ബോധ്യവും" ആണല്ലോ? നിരീശ്വരർ എന്ന് അവകാശപ്പെടുന്നവരുടെ പോലും പ്രയോഗിക ജീവിതം സാദ്ധ്യമാകുന്നത് ഭൗതിക തലത്തിൽ തങ്ങൾ പ്രത്യാശിക്കുന്ന പലതും ലഭിക്കും എന്ന ഉറപ്പിന്റെയും കാണാത്ത പലതും ഉണ്ട് എന്ന ബോധ്യത്തിന്റെയും അടിസ്ഥാനത്തിലാണല്ലോ? കഴിക്കുന്ന മരുന്നിൽ നാം പ്രത്യാശിക്കുന്ന രോഗശമനം നമുക്ക് ഉറപ്പാണല്ലോ? യാത്ര ചെയ്യുന്ന വാഹനം ഓടിക്കുന്ന ആൾക്ക് അപ്രകാരം ചെയ്യുവാൻ നാം കാണാത്ത യോഗ്യത ഉണ്ട് എന്ന വിശ്വാസം നമുക്കുണ്ടല്ലോ? കയ്യിൽ കെട്ടിയിരിക്കുന്ന വാച്ചിന് അദൃശ്യനായ നിർമ്മാതാവ് ഉണ്ട് എന്നത് നമുക്ക് ഉറപ്പാണല്ലോ? നൂറുനൂറു കാര്യങ്ങൾ അനുദിനം കാണാതെ വിശ്വസിക്കുമ്പോൾ പ്രപഞ്ചത്തിന് ഒരു സൃഷ്ടാവുണ്ട് എന്നത് കണ്ടാൽ മാത്രമേ വിശ്വസിക്കൂ എന്നത് യുക്തി അല്ല യുക്തിരാഹിത്യമാണ്. ഈശ്വരനിൽ വിശ്വസിക്കുന്നവരല്ലേ യുക്തിവാദികൾ? "ദൈവമില്ല എന്ന് മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു" (സങ്കീ 14:1). വിശ്വാസി അവിശ്വാസി എന്ന തരംതിരിവ് പ്രസക്തമല്ല. എന്തിൽ വിശ്വസിക്കുന്നു എന്നതാണ് പ്രസക്തം. ദൈവത്തിൽ വിശ്വസിക്കാത്തവൻ, "ദൃഷ്ടഗോചരമായ നന്മകളിൽ നിന്ന് ഉണ്മയായവനെ തിരിച്ചറിയുവാൻ കഴിയാത്തവരും" "ശിൽപ്പങ്ങളിൽ ശ്രദ്ധ പതിപ്പിച്ച് ശിൽപ്പിയെ തിരിച്ചറിയാത്തവരും" (ജ്ഞാനം 13: 2-4) ആണ്. എന്നാൽ ദൈവത്തിൽ വിശ്വസിക്കുന്നവർ



“ലോകത്തെ ആരാഞ്ഞ് പലതുമറിഞ്ഞ് ഇവയുടെയെല്ലാം ഉടയവനെ കണ്ടെത്തിയവരാണ്” (ജ്ഞാനം 13:9).

മനുഷ്യചരിത്രം ഉടയവനെ കണ്ടെത്തുവാൻ നടത്തിയ പരിശ്രമത്തിന്റെ ചരിത്രം തന്നെയാണ്. പൗരാണിക യവന ചിന്തകൻമാരെ അലട്ടിയ ചിന്ത ദൈവകണത്തെ-“ആദി കാരണത്തെ”-കണ്ടെത്തുക എന്നതായിരുന്നു. അരിസ്റ്റോട്ടിൽ, പ്ലേറ്റോ, സോക്രട്ടീസ്, ഹൈരാക്ലീറ്റസ് തുടങ്ങിയ യവന ചിന്തകർ അവരുടെ കാലത്തിന്റെ പരിമിതികളിൽ നിന്ന് ഈ അന്വേഷണവും ഭാഗികമായ കണ്ടെത്തലുകളും നടത്തിയവരാണ്. ആർഷഭാരത പാരമ്പര്യത്തിൽ ബി.സി.5000 മുതൽ തന്നെ ലോകത്തിന്റെ ഉടയവനെ തേടിയുള്ള പ്രയാണം ആരംഭിച്ചുകഴിഞ്ഞിരുന്നു. വേദങ്ങളും, ഉപനിഷത്തുക്കളും ഒക്കെഈശ്വരാന്വേഷണത്തിന്റെയും, ലഭിച്ച അവ്യക്തമായവെളിപാടുകളുടെയും ചരിത്രമാണ്. മരണത്തിൽ നിന്ന് മരണമില്ലാത്ത അവസ്ഥ, അസത്യത്തിൽ നിന്ന് നിത്യസത്യാവസ്ഥ, അന്ധകാരത്തിൽ നിന്ന് വെളിച്ചാവസ്ഥ അവരുടെ അന്വേഷണം ഈ വഴിക്കായിരുന്നു. പ്രത്യാശിച്ച ഈ അവസ്ഥ കണ്ടെത്തുവാൻ വെളിപാടിന്റെ പൂർത്തീകരണത്തിനായി വീണ്ടും നൂറ്റാണ്ടുകൾ കാക്കേണ്ടിവന്നു-യേശുക്രിസ്തു വരെ. വഴിയും, സത്യവും, ജീവനും ഞാനാകുന്നു എന്ന് വെളിപ്പെടുത്തി യേശുക്രിസ്തു നമ്മുടെ പൂർവ്വീകർ ആരംഭിച്ച വിശ്വാസ യാത്ര അതിന്റെ പൂർണ്ണതയിൽ എത്തിക്കുന്നു. അതുതന്നെയാണ് ഹെബ്രായ ലേഖനം 1-ാം അദ്ധ്യായം 1-ാം വാക്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. “പൂർവ്വകാലങ്ങളിൽ പ്രവാചകൻമാർ വഴി വിവിധ ഘട്ടങ്ങളിലും വിവിധ രീതികളിലും ദൈവം നമ്മുടെ പിതാക്കൻമാരോട് സംസാരിച്ചിട്ടുണ്ട്. എന്നാൽ ഈ അവസാന നാളുകളിൽ തന്റെ പുത്രൻ വഴി നമ്മോടു സംസാരിച്ചിരിക്കുന്നു.”

നമ്മുടെ “നിയമത്തിന്റെ അനുഷ്ഠാനം മൂലമല്ലാതെ ദാനമായി” ലഭിച്ച ഈ വിശ്വാസ പൈതൃകത്തെ നാം എപ്രകാരം വിലമതിക്കുന്നു എന്ന് വിചിന്തനം ചെയ്യുവാനുള്ള അവസരമായിരുന്നു ഈ വിശ്വാസ വർഷം. ജനനത്തിലൂടെയും നീതി സഹനത്തിലൂടെയും ഈ വിശ്വാസ വർഷം ആഴപ്പെടുത്തിയ വിശ്വാസത്തിൽ അധിഷ്ഠിതമായ ജീവിതയാത്ര തുടരുവാൻ ഈ വിശ്വാസവർഷാചരണം നമ്മുക്ക് സഹായകമാകണം. പ്രായോഗിക തലത്തിൽ തീർണ്ണമാകാത്ത വിശ്വാസം ചത്തതാണന്ന് വി. യാക്കോബ് നമ്മെ ഓർമ്മിപ്പിക്കുന്നു. വിശ്വാസവും ജീവിതവും ഒരിക്കലും കൂട്ടിമുട്ടാത്ത രണ്ട് സമാന്തര രേഖകൾ പോലെയാണ് പലപ്പോഴും വിശ്വാസികളുടെ ജീവിതത്തിൽ. എന്റെ വിശ്വാസം എന്റെ ജീവിതവുമായി ഇഴചേർന്ന് നിൽക്കണം, ജീവിതഗന്ധിയാകണം, കെട്ടുപിണഞ്ഞു കിടക്കണം. എങ്കിലേ അത് വിശ്വാസ ജീവിതമാകൂ. വചനത്തെ പ്രസംഗിക്കുന്നവരല്ല വി. മറിയത്തെ പോലെ വചനത്തെ പ്രസവിക്കുന്നവനാണ് യഥാർത്ഥ വിശ്വാസി.







ഫാ. ജോസഫ് വള്ളിയാട്ട്
(സെന്റ് മേരീസ് മലങ്കര സെമിനാരി, തിരുവനന്തപുരം)

# മാർ ഈവാനിയോസിന്റെ ദിവ്യകാരുണ്യ ദർശനം



ഉൽപ്പത്തി പുസ്തകത്തിന്റെ പത്താം അധ്യായത്തിൽ വിശ്വാസികളുടെ പൂർവ്വ പിതാവായ അബ്രാഹത്തെക്കുറിച്ച് ഒരു കഥയുണ്ട്. ഗോത്രത്തലവനെന്ന നിലയിൽ തന്റെ ആദ്യദൗത്യം, ലോത്തിനെയും കുടുംബത്തെയും ശത്രുക്കളിൽ നിന്ന് വീണ്ടെടുക്കാനുള്ള യുദ്ധം, ജയിച്ചു വരുന്ന അബ്രാഹത്തെ സ്വീകരിക്കുവാനായി സോദോമിന്റെ രാജാവും ശാലോമിന്റെ രാജാവും എത്തുന്നു. സോദോമിന്റെ രാജാവ് വലിയ സമ്പത്ത് അബ്രാഹത്തിന് വാഗ്ദാനം ചെയ്യുന്നു. ശാലോമിന്റെ രാജാവ് അപ്പവും വീഞ്ഞും ബലി അർപ്പിച്ച് അബ്രാഹത്തെ അനുഗ്രഹിക്കുന്നു. സോദോം രാജാവിന്റെ സമ്പത്തിനെ ആദരപൂർവ്വം നിരസിക്കുന്ന അബ്രാഹം ശാലോം രാജാവായ മെൽക്കിസദേക്കിന്റെ അനുഗ്രഹം എളിമയോടെ സ്വീകരിക്കുന്നു. വിജാതീയനായ ഈ മനുഷ്യൻ ഭക്ഷണസാധനങ്ങൾ ഉപയോഗിച്ച് അർപ്പിച്ച കാഴ്ചയിലാണു പരിശുദ്ധകുർബാനയുടെ ആദിമ മുൻകുറി. ഈ ബലിക്കും അനുഗ്രഹത്തിനും ശേഷം ദൈവം നേരിട്ട് അബ്രാഹവുമായി ഉടമ്പടിയിൽ ഏർപ്പെടുന്നു.

1930 ഓഗസ്റ്റ് 20 നു പുനരൈക്യത്തിന്റെ ആദ്യപടിയായി പെരുന്നാട്ടിലെ മുണ്ടൻമല വിട്ടിറങ്ങുന്ന മാർ ഈവാനിയോസ് തിരുമേനിയ്ക്ക്, ചുറ്റുപാടുമുള്ള ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും അവഗണനയും കഷ്ടതയും സഹിക്കേണ്ടി വന്നു. ആശ്രമത്തിലെ മുഖ്യ അനുദിന വരുമാനമായിരുന്ന പിടിയരിയും മറ്റു സഹായങ്ങളും വട്ടശ്ശേരിൽ മെത്രാപ്പോലീത്ത നേരിട്ടു കൽപ്പന വഴിയായി നിരോധിച്ച കാലമാണ്. ഏങ്ങോട്ട് പോകണമെന്നും എവിടെ വാസമുറപ്പിക്കണമെന്നും അറിയാതെ ഉഴറുന്ന ആ കാലത്താണ് വെണ്ണിക്കുളത്ത് വരിക്കണ്ടാമല നാരായണ വൈദ്യൻ എന്ന ഹൈന്ദവനായ ഒരു സഹോദരൻ സ്വന്തം കയ്യിൽ നിന്ന് പണം മുടക്കി നാല് ഏക്കർ ഭൂമി വാങ്ങി ആശ്രമസ്ഥർക്ക് താമസിക്കാനായി വിട്ടുകൊടുത്തത്. വളരെപ്പിന്നീട് ആശ്രമസ്ഥർ ആ വസ്തുവിന്റെ വില നൽകി ആ സ്ഥലം സ്വന്തമാക്കി. അതുപോലെ അക്രൈസ്തവരായ അനവധി സഹോദരങ്ങളുടെ സ്നേഹപൂർവ്വമായ സഹായ സഹകരണങ്ങളാണ് ആ ദിവസങ്ങളിൽ ആശ്രമത്തെയും തിരുമേനിയെയും താങ്ങി നിർത്തിയത്. മെൽക്കിസദേക്കിന്റെ ബലിയും അബ്രാഹമിന്റെ പിൽക്കാല ജീവിതവും തമ്മിൽ കാര്യകാരണ ബന്ധമൊന്നും ഇല്ലാത്തതുപോലെ ആ അനുഭവം അതിൽ തന്നെ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിത ദർശനത്തിൽ വലിയ മാറ്റം വരുത്തി എന്ന് പറയാനാവില്ല. പക്ഷേ, ദിവ്യകാരുണ്യോപാസകനും പുരോഹിതനും എന്ന നിലയിൽ പിതാവിന്റെ ജീവിതം നമുക്ക് പകുത്തുവയ്ക്കേണ്ടി വരുന്നത് ഈ അനുഭവത്തിനു മുൻപും പിൻപും ആയിട്ടാണ്. ജന്മം കൊണ്ട് അബ്രാഹം വംശവുമായി ബന്ധമില്ലാത്ത മെൽക്കിസദേക്ക് ദൈവം അബ്രാഹവുമായി ഉടമ്പടിചെയ്യുന്നതിനു തൊട്ടുമുൻപ് പ്രത്യക്ഷപ്പെടുന്നതിൽ അബ്രാഹമിനു ലഭിച്ച വാഗ്ദാനത്തിന്റെ സാർവ്വത്രികതയെ കുറിച്ച് സൂചനയുള്ളതു

പോലെ, ഓർത്തഡോക്സ് സഭ വിട്ട് ഇറങ്ങി വന്ന പിതാവും ആശ്രമസ്ഥരും അക്രൈസ്തവരുടെ ഇടയിൽ അനുഭവിച്ച സ്നേഹവും സംരക്ഷണയും പുനരൈക്യത്തിൽ ആവിഷ്കൃതമാവുന്ന സാർവ്വത്രികതയുടെ നിമിത്തമാവുന്നു.

പുനരൈക്യത്തിനു മുൻപും പിൻപും എന്ന് പിതാവിന്റെ ദിവ്യകാരുണ്യ ദർശനത്തെ പകുത്താൽ അത്ഭുതകരമായ കാര്യം വിശുദ്ധ കുർബാനയെ സംബന്ധിച്ച അനുഭവത്തിൽ അതിൽ കാര്യമായ മാറ്റമൊന്നും വന്നിട്ടില്ല എന്നുള്ളതാണ്. സഭയിലെ ആരാധനാ ജീവിതത്തിന്റെ കൂദാശാപരതയ്ക്ക് അടിസ്ഥാനം യേശുക്രിസ്തു യഥാർത്ഥ ദൈവവും യഥാർത്ഥ മനുഷ്യനുമാണെന്ന പരസ്യസത്യമാണന്ന് ചൂണ്ടിക്കാട്ടി ഡീക്കനായിരിക്കുമ്പോൾ ചെയ്ത പ്രസംഗം മുതൽ ആശ്രമപിതാവായിരിക്കെ എഴുതിയ വിശുദ്ധ കുർബാന ധ്യാനങ്ങളിലും തിരുവനന്തപുരം ആർച്ചുബിഷപ് ആയിരിക്കെ എഴുതിയ തിരുമണിക്കൂർ ആരാധനയെ സംബന്ധിച്ച ഇടയലേഖനത്തിലും എല്ലാം സാകല്യമുള്ള, ആർജ്ജവവും ജീവനുമുള്ള ദിവ്യകാരുണ്യ ദർശനം തന്നെയാണ് വിളങ്ങുന്നത്. ഒരു ഓർത്തഡോക്സ് വൈദികനിൽ നിന്നും പ്രതീക്ഷിക്കാനാകാത്ത വിധത്തിൽ സാർവ്വത്രികസഭയുടെ ദർശനത്തോട് ചേർന്നു നിൽക്കുന്നവയാണ് 1923 ലെ ഒരു ചെറു പ്രസിദ്ധീകരണത്തിലും 1924 ലെ ലഘുഗ്രന്ഥങ്ങളിലുമായി ആദ്യം വെളിച്ചം കണ്ട വിശുദ്ധ കുർബാന ഒരു ധ്യാനപഠനം എന്ന ഗ്രന്ഥത്തിലെ ധ്യാനവും പ്രബോധനവും. ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തെ ചോദ്യാവലിയിൽ അന്നത്തെ പൊതുധാരണകൾക്ക് വിരുദ്ധമായി തുടർച്ചയായ വിശുദ്ധ കുർബാന സ്വീകരണത്തിന്റെ നന്മയെ പിതാവ് എടുത്ത് പറയുന്നുണ്ട്. അലസത കാരണം ഭക്തിയുടെ വെറും വേഷമായി വിശുദ്ധ കുർബാന സ്വീകരിക്കുന്നതിന്റെ ദോഷം എടുത്തുപറഞ്ഞുകൊണ്ടുതന്നെ പാപത്തിൽ നിന്ന് അകന്നു നിൽക്കാൻ ശ്രമിച്ചുകൊണ്ടും തീവ്രമായ ഒരുക്കത്തോടും തുടർച്ചയായി വിശുദ്ധ കുർബാന സ്വീകരിക്കുന്നത് നല്ലതാണെന്ന് തിരുമേനി പറയുന്നു. ഇതിനു കാരണമായി സൂചിപ്പിക്കുന്ന കാരണങ്ങൾ രണ്ടാണ്: ആദിമ സഭയിൽ അനുദിന കുർബാന അർപ്പണവും കുർബാന അനുഭവവും ഉണ്ടായിരുന്നു. വിശുദ്ധിയുടെ പരിപൂർത്തി മാത്രമല്ല, പാപത്തിൽ നിന്നകന്നു ജീവിക്കാൻ സഹായിക്കുന്ന പുണ്യൗഷധം കൂടിയാണ് പരിശുദ്ധ കുർബാന.

ഈ പശ്ചാത്തലത്തിലാണ് ഓർത്തഡോക്സ് സഭയുടെ ആചാരങ്ങൾക്ക് വ്യത്യസ്തമായി പെരുന്നാട്ടിലെ ആശ്രമത്തിൽ എല്ലാദിവസവും രാവിലെ ബലി അർപ്പിച്ചിരുന്നതായി ഗിരിദീപത്തിൽ കാണുന്ന പരാമർശവും ആരാധനയ്ക്കായി അവിടെ വിശുദ്ധ കുർബാന സൂക്ഷിക്കുന്ന പതിവ് ആശ്രമാധിപൻ ആരംഭിച്ചു എന്ന മാർഗരറ്റ് ഗിബ്ബൺസിന്റെ പ്രസ്ഥാവനയും വായിച്ചെടുക്കേണ്ടത്. ആശ്രമത്തിലെ അനവധിയായ ശുശ്രൂഷകളുടെയും കേന്ദ്രഭാഗത്ത് വിശുദ്ധ കുർബാനയുണ്ടാകണം എന്ന ഉത്തമബോധ്യമായിരുന്നു ഇതിനു പിന്നിൽ. വിശുദ്ധ കുർബാനയെ സംബന്ധിച്ച് ധ്യാനഗ്രന്ഥത്തിലെ ഒരു അദ്ധ്യായം ആരംഭിക്കുന്നത് വിശുദ്ധ കന്യകമറിയത്തിന്റെ നിർമ്മല രക്തത്തിൽ ഉണ്ടായ യേശുവിന്റെ തിരുഹൃദയം ഈ വിശുദ്ധ ത്രോണോസിൽ സന്നിഹിതനായിരിക്കുന്നു എന്ന് ഞങ്ങൾ വിശ്വസിക്കുന്നു എന്നു പറഞ്ഞുകൊണ്ടാണ്. ആ ഹൃദയം നാഴികതോറും വിനാഴികതോറും വിശുദ്ധ ത്രോണോസിൽ ഉണ്ടെന്നും അത് ഒരിക്കലും ക്ഷീണിക്കാതെയും ഒരിക്കലും മാറ്റം വരാതെയും എല്ലാവരെയും ആശ്വസിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുന്നു എന്ന് അടുത്ത ധ്യാനത്തിന്റെ ആരംഭത്തിലുണ്ട്. തിരുഹൃദയ ഭക്തി അത്രയൊന്നും വേരോടിയിട്ടില്ലാത്ത ഓർത്തഡോക്സ് സഭയിലെ ഒരു വൈദികനാണ് ധ്യാനങ്ങളുടെ രചയിതാവ്! പുനരൈക്യ സംഭവത്തിനു വളരെക്കാലം മുന്നേതന്നെ വിശുദ്ധ കുർബാനയെ സംബന്ധിച്ച ധ്യാനം പിതാവിന്റെ ഹൃദയത്തെ സാർവ്വത്രികയുടെ പടിവാതിലിൽ എത്തിച്ചിരുന്നു എന്നു വേണം നാം മനസ്സിലാക്കാൻ.

തിരുമേനിയെ സംബന്ധിച്ചിടത്തോളം കുരിശിലെ ബലിപോലെ തന്നെ കർത്താവിനു നമ്മോടുള്ള സ്നേഹത്തിന്റെ ആഴം വെളിപ്പെടുന്ന ഇടമായിരുന്നു വിശുദ്ധ കുർബാനയിൽ കർത്താവിന്റെ കൂദാശാ സാന്നിദ്ധ്യം. കർത്താവ് നിത്യബലിയായി പിതാവായ ദൈവത്തിന്റെ തിരുമുന്നിൽ അർപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അങ്ങനെ ബലിയർപ്പിക്കുന്നവനായ മിശിഹാ യാഗമായി വിശുദ്ധ കുർബാനയിൽ എഴുന്നള്ളുന്നു എന്നിങ്ങനെയാണ് പിതാവ് ഇതിനെ വിശദീകരിക്കുന്നത്. സ്വർഗവാസത്തെ വെടിഞ്ഞ് ഭൂവാസം സ്വീകരിക്കുന്നതിനും ദുഃഖങ്ങളുടെ പർവതമായ ഗോഗുൽത്തായിലെ കുരിശിൻമേൽ മരിക്കുന്നതും നിന്നെ പ്രേരിപ്പിച്ച അതേ സ്നേഹം ബലിപീഠത്തിലേക്ക് നിന്നെ ഇറക്കുന്നു എന്നും തിരുമേനി പ്രാർത്ഥിക്കുന്നുണ്ട്. ധ്യാനപഠനത്തിലെ ആറും, ഏഴും, എട്ടും അധ്യായങ്ങളിൽ ഈ സ്നേഹത്തെക്കുറിച്ച് അതിമനോഹരമായ ഭാഷയിൽ പിതാവ് വാചാലനാവുന്നു.

ത്രോണോസിൽ വെളിപ്പെടുന്ന ദിവ്യസ്നേഹത്തിന്റെ പൊരുൾ മനുഷ്യമക്കളോട് കർത്താവിനുള്ള ഇടയനടുത്ത സ്നേഹമാണെന്ന് തിരുമേനി ചൂണ്ടിക്കാട്ടുന്നുണ്ട്. ധ്യാനപരമ്പരയിലെ പതിനെട്ടാം ധ്യാനം വിശുദ്ധ കുർബാനയുടെ ഇടയഭാവത്തെക്കുറിച്ചാണ്. ലൂക്കാ സുവിശേഷകനും (കാണാതായ ആടിന്റെ ഉപമ) യോഹന്നാൻ ശ്ലീഹയും (ഞാൻ നല്ല ഇടയനാകുന്നു എന്ന പ്രബോധനം) സുവിശേഷത്തിൽ പറയുന്നതുപോലെ നഷ്ടപ്പെട്ടുപോയ ആടിനെ ചോല്ലി വേദനിക്കുന്ന, സ്വന്തം ആലയിൽ അല്ലാത്ത ആടുകളെക്കുറിച്ചുകൂടി കരുതലുള്ള, അവയെയും ഒറ്റ അജഗണമായി കൂട്ടിച്ചേർക്കാൻ ആഗ്രഹിക്കുന്ന ഇടയന്റെ മനസ്സാണ് തമ്പുരാൻ ബലിപീഠത്തിലിറങ്ങി വസിക്കാൻ കാരണമെന്ന് പിതാവ് പറയുന്നു. ഇതാകുന്നു നിന്റെ ജോലി. നീ വീണ്ടെടുത്തിട്ടുള്ളവർ ഒരാളും നശിക്കാതെ എല്ലാവരും രക്ഷപ്രാപിക്കേണ്ടതിനായാണു നീ ഭൂമിയിലിറങ്ങി വസിക്കുന്നത്. വിശുദ്ധ കുർബാനയിൽ ആവിഷ്കരിക്കപ്പെടുന്ന ഇടയനുചേർന്ന കരുതലിനോടുള്ള പ്രതിബദ്ധതയായിട്ടാണ് പിതാവ് തന്റെ അജപാലനദർശനവും സഭാപരമായ ദൗത്യബോധവും രൂപപ്പെടുത്തിയത് എന്ന് കാണാവുന്നതാണ്.




## ഫാ. ഫിലിപ്പ് ഉഴുന്നല്ലൂർ കോർഎപ്പിസ്കോപ്പ

# പ്രേഷിത ദൗത്യത്തിന് ഒരു മാർഗ്ഗദീപം

**ഡോ. സി. ലിഡിയ ഡി. എം**

*(നിർമ്മലാ പ്രോവിൻസ് , വെണ്ണിയൂർ)*



നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കുവിൻ (മാർക്ക് 15: 16) എന്ന ദൈവവചനം ഹൃദയത്തിൽ സൂക്ഷിച്ച് നാഥന്റെ വയലിൽ വിതയ്ക്കാനും വിളവുകളേറെ കൊയ്തെടുക്കാനും, തെക്കൻ നാട്ടിലേക്ക് ദൈവത്താൽ അയക്കപ്പെട്ട വലിയൊരു പ്രവാചകനാണ് വന്ദ്യ ഫിലിപ്പ് ഉഴുന്നല്ലൂർ കോർഎപ്പിസ്കോപ്പ.. മലങ്കര സഭയും തെക്കൻ നാട്ടിലെ നാനാജാതി മതസ്ഥരായ ജനങ്ങളും 2013 ഒക്ടോബർ 16 ന് മഹനീയമായ ഒരു ആഘോഷത്തിന്റെ നിറവിലായിരുന്നു. കഴിഞ്ഞ അരനൂറ്റാണ്ടു കാലത്തെ പ്രയാണത്തിലൂടെ ദൈവം അച്ചനിൽ ചൊരിഞ്ഞ നന്മകളും അച്ചനിലൂടെ വർഷിച്ച അനുഗ്രഹങ്ങളും ഓർമ്മിക്കുന്ന ധന്യമായ വർഷമാണിത്. ക്രിസ്തുവിനെ അനുഗമിക്കുകയും ക്രിസ്തുവിന്റെ പാത പിൻതുടരുകയും ചെയ്ത ഈ പുരോഹിത ശ്രേഷ്ഠൻ പ്രേഷിത ദൗത്യത്തിന് നമുക്കെന്നും മാർഗ്ഗദീപമാണ്.

സ്നേഹിക്കുവാനോ സ്നേഹിതനുവേണ്ടി ഒരു നിമിഷം പങ്കിടുവാനോ സാധിക്കാത്ത, തിരക്കിന്റെ ആധുനിക മനുഷ്യനുമുമ്പിൽ, ഈശോയുടെ അനുകമ്പാർദ്രമായ സ്നേഹം ഒഴുക്കുവാൻ കഴിഞ്ഞ ധന്യമായ വ്യക്തിത്വത്തിന്റെ ഉടമയാണ് വന്ദ്യ ഫിലിപ്പ് ഉഴുന്നല്ലൂർ കോർഎപ്പിസ്കോപ്പ. ഉള്ളും ഉള്ളതും ലോപമില്ലാതെ വിളമ്പി മനുഷ്യഹൃദയങ്ങളിലേക്ക് കടന്നുചെന്ന് അവരുടെ ദുഖങ്ങളും ദുരിതങ്ങളും ആകുലതകളും ആവശ്യങ്ങളും അടുത്തറിഞ്ഞ് അവരുടെ കൂടെ വസിച്ച് അവരിൽ സ്നേഹവും പ്രത്യാശയും പകർന്നേകുവാൻ ഫിലിപ്പച്ചനു കഴിഞ്ഞു. ഈശോയുടെ കരുണനിറഞ്ഞ സ്നേഹത്തിന്റെ നീർച്ചാലാകുവാൻ ദൈവത്തിന്റെ പ്രത്യേക വിളിയും പ്രചോദനവും നൽകി ദൈവം അച്ചനെ അനുഗ്രഹിച്ചു.

1936 ഏപ്രിൽ 23 -ാം തീയതി ഇലഞ്ഞിമ്മേൽ ഗ്രാമത്തിൽ ഉഴുന്നല്ലൂർ കുടുംബത്തിൽ കുര്യൻ നൈനാന്റെയും അന്നമ്മയുടെയും ആറുമക്കളിൽ അഞ്ചാമനായി ഫിലിപ്പ് എന്ന ഫാ. ഫിലിപ്പ് ഉഴുന്നല്ലൂർ ജനിച്ചു. വീടിനടുത്തുള്ള M.S.C Lower Primary സ്ക്കൂളിലും മാവേലിക്കര M.S സെമിനാരി സ്ക്കൂളിലും പഠനം നടത്തി. തിരുവനന്തപുരം പട്ടം മൈനർ സെമിനാരിയിലും മംഗലാപുരം മേജർ സെമിനാരിയിലും പഠനം പൂർത്തിയാക്കി. 1963 ഡിസംബർ 3 ന് വൈദിക പട്ടം സ്വീകരിച്ച അച്ചൻ 4 വർഷം വടക്കൻ മേഖലയായ ചന്ദനപ്പള്ളി, ആയൂർ, പുനലൂർ ഇടവകകളിൽ വൈദിക സഹായിയായി പ്രവർത്തിച്ചു. പുരോഹിതവൃത്തിയുടെ ബാലപാഠങ്ങൾ ഹൃദിസ്ഥമാക്കാൻ ഈ കാലഘട്ടം അച്ചനെ സഹായിച്ചു. 1967 മുതൽ തെക്കൻ മേഖലയിൽ അച്ചൻ കാഴ്ചവച്ച ജീവിതവും നിസ്തന്ദ്രമായ പ്രവർത്തനവും അവിസ്മരണീയമാണ്. വിശപ്പടക്കാൻ നിവർത്തിയില്ലാതെ വലഞ്ഞവരും തൊഴിൽ രഹിതരുമായ ഒരു ജനതയുടെ അടുത്തേക്കാണ് ഫിലിപ്പച്ചൻ യേശുവിന്റെ സന്ദേശവുമായി കടന്നു ചെന്നത്.

ഈശ്വര സേവനം എന്നത് മനുഷ്യനന്മയ്ക്കുവേണ്ടിയാകണം എന്ന ഉത്തമ ബോധ്യത്തിൽ അടിയുറച്ചു വിശ്വസിച്ച ഫിലിപ്പച്ചന്റെ പിന്നീടുള്ള ജീവിതവും പ്രവർത്തനവും ദൈവോത്മുഖവും മനുഷ്യോത്മുഖവുമായിരുന്നു. ദൈവിക കാര്യങ്ങൾക്കൊപ്പം സമസ്തമേഖലയിലുള്ള ജനവിഭാഗങ്ങളെയും ഉൾപ്പെടുത്തി മനുഷ്യന് ഉപകാരപ്രദമായ പല ക്രിയാത്മക പദ്ധതികളും അച്ചൻ തുടങ്ങി. അച്ചന്റെ പ്രവർത്തനങ്ങൾക്ക് ഒരിക്കലും ജാതിയോ മതമോ തടസ്സമായിരുന്നില്ല. തിരുവനന്തപുരത്ത് ബാലരാമപുരം അടുത്ത് മൂടവൂർപ്പാറ പള്ളിയിലെ വികാരിയായി നിയമനം കിട്ടിയതോടെ അച്ചന്റെ തെക്കൻ മേഖലയിലെ പ്രവർത്തനത്തിന് ആക്കം കൂട്ടി. അധികം താമസിയാതെ സമീപ പ്രദേശമായ ചെമ്പരത്തിവിള ഇടവകയിലെ വികാരിയായി അദ്ദേഹം നിയമിതനായി. ആ പ്രദേശം കേന്ദ്രമാക്കി സ്തുത്യർഹമായി സേവനം നടത്തിയതിന്റെ ഫലമാണ് ഇന്ന് നാം അഭിമാനത്തോടെ നോക്കിക്കാണുന്ന പാറശ്ശാല, നെയ്യാറ്റിൻകര, കാട്ടാക്കട വൈദികജില്ലകൾ.

ക്രിസ്തുവിശ്വാസം ലവലേശമില്ലാതിരുന്ന ജനങ്ങളുടെ ഇടയിലേക്ക് ദൈവസന്ദേശവുമായി കടന്നുചെന്ന വലിയ മിഷനറി ഈശ്വരവിശ്വാസം എന്താണന്ന് പഠിപ്പിക്കുകയും അതിൽ അവരെ ആഴപ്പെടുത്തുകയും ചെയ്തു. അവരെ വിശ്വാസത്തിൽ വളർത്തുക മാത്രമല്ല അവരുടെ സർവ്വോൻമുഖമായ വളർച്ചയ്ക്കുവേണ്ടി അച്ചൻ അക്ഷീണം പരിശ്രമിച്ചു. പാവങ്ങളുടെ സമുദ്ധാരണത്തിന് പ്രത്യേകം ശ്രദ്ധ കൊടുത്ത അച്ചൻ ദൈവിക പ്രചോദനത്താൽ മനസ്സിന്റെ കോണുകളിൽ ഉരുത്തിരിഞ്ഞവയെ ദൈവപരിപാലനയുടെ നിമിഷങ്ങളായി കണ്ടു. ആത്മധൈര്യം നഷ്ടപ്പെടാതെ, അടിപതറാതെ ജീവിതത്തിന്റെ ആദ്യന്തമുള്ള ഓരോ നാളിലും തന്റെ കർമ്മപരിപാടികൾ മുമ്പോട്ടുകൊണ്ടുപോകുവാൻ ദൈവം അച്ചനെ അനുവദിച്ചു. വിദ്യാഭ്യാസ സാമ്പത്തികആദ്ധ്യാത്മിക മേഖലകളിൽ പിന്നോക്കക്കാരായ പാവപ്പെട്ട ജനങ്ങൾ തിങ്ങിപാർക്കുന്ന സ്ഥലം ശ്രദ്ധയിൽപ്പെട്ട അശരണർക്കാലംബമായ അച്ചൻ അവരുടെ സമഗ്രവളർച്ചയ്ക്കുതകുന്ന ഏറെ കാര്യങ്ങൾ ചെയ്യേണ്ടതുണ്ട് എന്ന യാഥാർത്ഥ്യം മനസ്സിലാക്കി. നിരാലംബരും നിത്യവൃത്തിക്ക് ബുദ്ധിമുട്ടുന്നവരുമായ സ്ത്രീകൾക്ക് സ്വയംതൊഴിൽ കണ്ടെത്തി ജീവിക്കുന്നതിനു വേണ്ടി തയ്യൽ സ്ക്കൂളുകൾ സ്ഥാപിച്ചു. കൂടാതെ കാലിത്തീറ്റ നിർമ്മാണം, അന്നാ മെഴുകുതിരി ഫാക്ടറി, തെങ്ങ് വളർത്തൽ, പശുവളർത്തൽ, തുണി നെയ്ത്ത്, നൂൽനൂൽപ്പ്, പരമ്പ് നെയ്ത്ത്, മരച്ചീനി കൃഷി, തീപ്പെട്ടി നിർമ്മണം............. തുടങ്ങി നിരവധി പദ്ധതികളിലൂടെ ആ പ്രദേശത്തെ ജനങ്ങളുടെ ജീവിത രീതിയിൽ സമൂലമായ മാറ്റം വരുത്താൻ അച്ചന് സാധിച്ചു. നാട്ടുകാരുടെയും അധികൃതരുടെയും സഹായത്തോടെ ആ നാട്ടിൽ അനേകം റോഡുകൾ അദ്ദേഹം നിർമ്മിച്ചു. ഇന്നു നമ്മൾ അഭിമാനപൂർവ്വം സഞ്ചരിക്കുന്ന വികസിത റോഡുകളായ പുത്തൻകാവുവിള, അരുമാനൂർ, ചെമ്പരത്തിവിള, മഞ്ചാടിമല, വണ്ടന്നൂർ, മേലാരിയോട് റോഡുകൾ അച്ചനെ നേതൃത്വത്തിന്റെയും കഠിനാദ്ധ്വാനത്തിന്റെയും പരിണിതഫലമാണ്.

പാർപ്പിടമില്ലതെ വലഞ്ഞ മക്കൾക്ക് ഭവനമുണ്ടാക്കുവാൻ അച്ചൻ വഹിച്ച പങ്ക് നിസ്തുലമാണ്. ബാങ്കുകളിൽ നിന്ന് സ്വന്തം ജ്യാമ്യത്തിൽ വലിയ തുകകൾ വായ്പയെടുത്തും മാർ ഗ്രിഗോറിയോസ് പിതാവിൽ നിന്ന് ലഭിച്ച ധനസഹായവും കൂട്ടിച്ചേർത്ത് അദ്ദേഹം പാവപ്പെട്ട ജനങ്ങൾക്ക് ഭവനനിർമ്മാണത്തിനായി മാറ്റിവച്ചു. കുടിവെള്ള ക്ഷാമം പരിഹരിക്കുന്നതിനായി അനേകം കിണറുകളുടെ നിർമ്മാണത്തിന് ആ സാമൂഹിക പരിഷ്ക്കർത്താവ് നേതൃത്വവും സഹായവും നൽകി.

ഒരു വ്യക്തിയുടെ ജീവിതനിലവാരത്തെ സ്വാധീനിക്കുന്ന ഒരു സുപ്രധാന ഘടകമാണ് വിദ്യാഭ്യാസം എന്നും വിദ്യാഭ്യാസത്തിലൂടെ മാത്രമേ സംസക്കാര സമ്പന്നമായ ഒരു സമൂഹത്തെ കെട്ടിപ്പെടുക്കാൻ സാധ്യമാകൂ എന്നും ബോധ്യമായ അച്ചൻ നെയ്യാറ്റിൻകര താലൂക്കിൽ സാധാരണക്കാർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസം നൽകുവാൻ ശ്രദ്ധ ചെലുത്തി.കർമലമാത സ്കൂൾ പുന്നാവൂർ, ഫാദർ ഫിലിപ്സ് സ്കൂൾ നെല്ലിക്കാട്, ഹോളി ക്യൂൻ സ്കൂൾ നെയ്യാറ്റിൻകര. എന്നിവ അതിൽ എടുത്തു പറയേണ്ടവയാണ്. വിദ്യാഭ്യാസ പ്രവർത്തനത്തിലൂടെ കുട്ടികളുടെ വിദ്യാഭ്യാസം മാത്രമല്ല അദ്ദേഹം ലക്ഷ്യം വച്ചത് മറിച്ച് അവരുടെ കുടുംബവുമായി ആഴമേറിയ ആത്മബന്ധം സ്ഥാപിക്കുവാനും അച്ചന് കഴിഞ്ഞു. തെക്കൻ നാട്ടിലെ 46 വർഷത്തെ ഇടവക ഭരണത്തിൽ കാര്യക്ഷമമായ പ്രവർത്തനം കാഴ്ച വയ്ക്കാൻ അച്ചന് സാധിച്ചു. ആഴമാർന്ന പ്രാർത്ഥനാ ചൈതന്യവും കൃത്യമായ ആസൂത്രണവും അച്ചന്റെ എല്ലാ ചലനങ്ങളിലുമുണ്ടായിരുന്നതിനാൽ അച്ചൻ ഏതു പരിപാടി ആരംഭിച്ചാലും അതെല്ലാം വിജയത്തിൽ എത്തുമായിരുന്നു. അഭിജാതനായ പുരോഹിത ശ്രേഷ്ഠൻ, ഒട്ടും സമയം നഷ്ടപ്പെടുത്താതെ പ്രവർത്തിക്കുന്ന പ്രയത്ന ശാലി, മറ്റുള്ളവരുടെ വേദനകളിൽ സഹായഹസ്തം നീട്ടുന്ന ധന്യ ദേഹം. അവയെല്ലാമായിരുന്നു ഫിലിപ്പച്ചൻ.

പ്രേഷിത പ്രവർത്തനരംഗത്തും സാമൂഹിക സേവനരംഗത്തും പ്രവർത്തിച്ചപ്പോൾ എന്റെ മുമ്പിൽ പൂവിരിഞ്ഞ വഴികളായിരുന്നില്ല മറിച്ച് കല്ലും മുള്ളും നിറഞ്ഞ വഴികളായിരുന്നു എന്ന അച്ചന്റെ വാക്കുകൾ ഏറെ ശ്രദ്ധേയമാണ്. പകലിന്റെ വ്യഗ്രതകളെല്ലാം നീക്കി രാത്രിയുടെ നീണ്ട യാമങ്ങളിൽ ദൈവ സന്നിധിയിൽ ചെലവഴിച്ച അച്ചൻ ക്രൂശിതനിൽ നിന്നും ശക്തി സംഭരിച്ചു. ഹൃദയം നുറുങ്ങി തന്റെ മക്കൾക്കു വേണ്ടി പ്രാർത്ഥിച്ചു. പരിശുദ്ധ അമ്മയോടുള്ള അനിതര സാധാരണമായ ഭക്തിയും അച്ചന്റെ പ്രവർത്തനങ്ങൾക്ക് കരുത്തു നൽകി. അച്ചന്റെ പ്രാർത്ഥനാ ജീവിതത്തിന്റെ അനുരണനമെന്നവിധം സമസ്ത ജനവിഭാഗത്തിലുമുള്ള ആളുകൾ ഒരു പ്രാർത്ഥനാലയം നിർമ്മിക്കേണ്ടതിന്റെ ആവശ്യകത അച്ചനെ അറിയിച്ചു. നിരവധി വിശ്വാസികളും പൗരപ്രമുഖരും സഹകരണവും സാന്നിധ്യവും കൊണ്ട് അച്ചന്റെ പ്രവർത്തനങ്ങളെ ധന്യമാക്കിയിരുന്നു. അങ്ങനെ ദൈവസ്നേഹവും മനുഷ്യനന്മയും ലക്ഷ്യമാക്കി പ്രവർത്തിച്ച ഈ വൈദിക ശ്രേഷ്ഠൻ അറുപതു പള്ളികൾ സ്ഥാപിച്ചുകൊണ്ട് ജനഹൃദയങ്ങളുടെ ആഗ്രഹങ്ങളെ സഫലീകരിച്ച് അനേകം മക്കളുടെ ജീവിതത്തിൽ വിശ്വാസത്തിന്റെ ദീപം തെളിയിച്ചു. അങ്ങനെ ഫിലിപ്പച്ചൻ മലങ്കര കത്തോലിക്കാ സഭയുടെ അനസ്യൂതമായ വളർച്ചയിൽ സ്തുത്യർഹവും ത്യാഗോജ്വലവുമായ പങ്കുവഹിച്ചു.

വൈവിധ്യമാർന്ന മാനുഷിക പ്രശ്നങ്ങളിൽ ഇടപെടാനും അവ ഫലപ്രദമായി കൈകാര്യം ചെയ്യാനും കഴിഞ്ഞ അച്ചൻ അനേകം ആളുകൾക്ക് പ്രചോദനവും സാന്ത്വനവുമായിട്ടുണ്ട്. ജീവിതത്തിലനുഭവപ്പെടുന്ന ബുദ്ധിമുട്ടുകളെ യേശുവിന്റെ ദൃഷ്ടിയിലൂടെക്കാണാൻ അനേകരെ അദ്ദേഹം പ്രാപ്തരാക്കി. പ്രശ്നങ്ങൾ കേൾക്കാനും സഹായിക്കാനും ആശ്വസിപ്പിക്കാനും ആളുകൾ ഇല്ലാതിരുന്ന കാലഘട്ടത്തിൽ ആവശ്യത്തിലിരിക്കുന്നവരെ കണ്ടെത്തി നിരാശപ്പെടുന്നവരുടെയും, വേദനിക്കുന്നവരുടെയും ദുഖങ്ങളും ദുരിതങ്ങളും കണ്ടറിയാനും അതിന് വിശ്വാസത്തിന്റെയും ദൈവപരിപാലനയുടെയും വെളിച്ചത്തിൽ പരിഹാരം കണ്ടെത്താനും അച്ചന് കഴിഞ്ഞു. അച്ചനെ സമീപിച്ച മക്കളുൾക്ക് യേശുവന്റെ കരുണാർദ്രസ്നേഹം ആവോളം ആസ്വദിക്കാൻ സാധിച്ചിട്ടുണ്ട് എന്നത് തർക്കമറ്റവസ്തുതയാണ്. ദൈവകരങ്ങളിൽ സ്വയംസമർപ്പിച്ച് പ്രവർത്തന നിരതനായപ്പോൾ ആ ജന്മം നന്മകൊണ്ട് സുരഭിലമാക്കുക മാത്രമല്ല അനേകരുടെ ജീവിതം സഫലമാക്കുകയും ചെയ്തു.

ഫിലിപ്പച്ചന്റെ ജീവിതത്തിൽ ദൈവം കനിഞ്ഞു നൽകിയ സാധ്യതകളോർത്തു നന്ദിപറയുമ്പോൾ ആരോഗ്യവും അതോടൊപ്പം നൽകിയ ബൗദ്ധികവും മാനസികവുമായ കഴിവുകൾ സമസ്തവും ദൈവജനത്തിനായി അർപ്പിച്ചതിൽ മലങ്കര സഭയും ദൈവജനവും അച്ചനോടൊപ്പം സന്തോഷിക്കുന്നു. ദൈവാശ്രയ ബോധം മാത്രം മൂലധനമാക്കി വളരെ എളിയതോതിൽ ആരംഭിച്ച എല്ലാ പ്രവർത്തനങ്ങളും വിജയിച്ചു എന്നത് സന്തോഷം പ്രദാനം ചെയ്യുന്നു. ദൈവപരിപാലനയിലുള്ള തന്റെ ആശ്രയത്വത്തിലൂടെ ദൈവഹിതം നിർവഹിക്കുവാൻ പ്രാർത്ഥനയും പ്രവർത്തനവും സമന്വയിപ്പിച്ചുകൊണ്ടുള്ള അച്ചന്റെ ജീവിതം ഈ ആധുനികഗയുഗത്തിന് ഒരു മാതൃകയാണ്. 50 വർഷത്തോളം മലങ്കര സഭാതരുവിന്റെ വളർച്ചക്ക് ഈടുറ്റസംഭാവനകൾ നൽകി സഭാമേലധികാരികളുടെയും ദൈവജനത്തിന്റെയും സ്നേഹഭാജനമായിത്തീർന്ന അച്ചന്റെ അരനൂറ്റാണ്ടുകാലത്തെ മഹനീയ സേവനവും നിസ്വാർത്ഥ ജീവിതവും ഇന്നുള്ളവർക്കും വരും തലമുറയ്ക്കും മാർഗ്ഗദീപമാകും എന്നതിൽ സംശയമില്ല.

## ഉപകാരസ്മരണ



ഒരു വിശ്വാസി

## Prayer To The Holy Spirit

*(Saint Augustine of Hippo)*

Breathe in me, O Holy Spirit,
that my thoughts may all be holy.

Act in me, O Holy Spirit,
that my work, too, may be holy.

Draw my heart, O Holy Spirit,
that I love but what is holy.

Strengthen me, O Holy Spirit,
to defend all that is holy.

Guard me, then, O Holy Spirit,
that I always may be holy.

Amen

കവിത



# വരവായി ക്രിസ്തുമസ്

ഉണ്ണി അമ്മയമ്പലം

വരവായി വീണ്ടുമാ പുണ്യരാത്രി
പുൽക്കൂട്ടിലുണ്ണി പിറന്ന രാത്രി
ഉണ്ണി പിറന്നൊരാ നേരത്ത് മാനത്ത്
ദിവ്യമാം താരകമൊന്നുദിച്ചു
അങ്ങ് കിഴക്കുന്ന് വന്ന രാജാക്കന്മാർ
ഉണ്ണിയെക്കണ്ട് വണങ്ങി നിന്നു
ഉണ്ണി നയിക്കുമീ ലോകമെന്നോതിയ
മാലാഖ വിണ്ണിലിറങ്ങി വന്നു.
ഇന്നുമീ ക്രിസ്തുമസ് രാവിലും നമ്മളി
മുറ്റത്ത് പുൽക്കൂട് തീർത്തുവല്ലോ
തേനൂറും , മണമൂറും ക്രിസ്തുമസ് കേക്കുക-
ളെല്ലാരും ചേർന്നു മുറിക്കുമല്ലോ.
കുംഭ കുലുക്കുന്ന താടി മിനുക്കുന്ന
ക്രിസ്തുമസ് ഫാദറിങ്ങെത്തുമല്ലോ
യേശു അരുളിയ മാർഗത്തിൽ നീങ്ങുവോ-
നീ പുണ്യരാവിൽ പ്രതിജ്ഞ ചെയ്യാം.

# അൾത്താര ബാലന്മാരുടെ സംഗമം



അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ പ്രത്യേക താല്പ്പര്യപ്രകാരം, **ഡിസംബർ 14-ാം തീയതി,** മേജർ അതിരൂപതയിലെ ഇടവകകളിൽ മദ്ബഹായിൽ ശുശ്രൂഷ നല്കുന്ന അൾത്താര ബാലന്മാരുടെ സംഗമവും പരിശീലന ക്ലാസ്സും വിശ്വാസ പരിശീലന പരിപാലന കാര്യാലയത്തിന്റെ ആഭിമുഖ്യത്തിൽ ക്രമീകരിക്കുന്നു. കുട്ടികൾ അവരുടെ ശുശ്രൂഷകുപ്പായം തീർച്ചയായും കൊണ്ടുവരണം. ശുശ്രൂഷകുപ്പായം ധരിച്ചുകൊണ്ടാണ് എല്ലാ അൾത്താര ബാലന്മാരും വി. കുർബാനയ്ക്ക് പങ്കുകൊള്ളേണ്ടത്.

## പ്രോഗ്രാം

**സ്ഥലം : സെന്റ് മേരീസ് കത്തീഡ്രൽ, പട്ടം, തിരുവനന്തപുരം**

**സമയം: 2013 ഡിസംബർ 14, രാവിലെ 9 മണി മുതൽ വൈകിട്ട് 3 മണി വരെ.**

| | | |
|---|---|---|
| 9.00 | - | രജിസ്ട്രേഷൻ |
| 9. 30 | - | ഉദ്ഘാടനം |
| 10. 00 | - | കാപ്പി |
| 10. 20 | - | **വി. കുർബാന (അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമനസ്സ്)** |
| 11. 30 | - | **സന്ദേശം** |
| | - | **അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമനസ്സ്** |
| | - | **സാമുവൽ മാർ ഐറേനിയോസ് പിതാവ്** |
| | - | **തോമസ് മാർ അന്തോണിയോസ് പിതാവ്** |
| 12. 30 | - | ഉച്ച ഭക്ഷണം |
| 01. 15 | - | ക്ലാസ്സ് |
| 03. 00 | - | സമാപനം |



CHRISTAVAKAHALAM Price: Rs.10/- December 2013 R.N. 5675 /1960




## സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ പ്രസിദ്ധീകരണം.

**ഏറെ പുതുമകളോടെ, പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും.**

നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.
വിവാഹം, വിവാഹവാർഷികം, ചരമവാർഷികം എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ കാഹളം പ്രസിദ്ധീകരിക്കുന്നു.
*കൂടുതൽ വിവരങ്ങൾക്ക്* – ഫാ. തോമസ് മുകളുംപുറത്ത്, സർക്കുലേഷൻ & പരസ്യവിഭാഗം 9447715695

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum - 4, Phone: 0091 471 2446116, 2443374, e-mail: stmaryspattom@gmail.com